THE

# BOOK OF PSALMS

TRANSLATED

*INTO THE MALAYALIM LANGUAGE.*

---

# സങ്കീൎത്തനങ്ങളുടെ

# പുസ്തകം

മലയാഴ്മയിൽ

പരിഭാഷയാക്കപ്പെട്ടത.

---


COTTAYAM:

PRINTED AT THE CHURCH MISSION PRESS

FOR THE MADRAS AUXILIARY BIBLE SOCIETY.

1839.

# സങ്കീൎത്തന പുസ്തകം

## ൧ സങ്കീൎത്തനം.

ദുഷ്ടന്മാരുടെ ആലൊചനയിൽ നടക്കാതെയും, പാപികളുടെ വഴിയിൽ നില്ക്കാതെയും, പരിഹാസക്കാരുടെ ആസനത്തിൽ ഇരിക്കാതെയും ഉള്ള മനുഷ്യൻ ഭാഗ്യവാൻ.

൨ എന്നാൽ അവന്റെ ഇഷ്ടം യഹൊവായുടെ വെദത്തിൽ [ആകുന്നു;] അവന്റെ വെദത്തിൽ അവൻ രാവും പകലും ധ്യാനിക്കയും ചെയ്യുന്നു.

൩ അവൻ വെള്ളമുള്ള ആററരികിൽ നടപ്പെട്ടതായി, തന്റെ കാലത്ത തന്റെ ഫലം തരുന്ന വൃക്ഷം പൊലെ ഇരിക്കും; തന്റെ ഇല വാടിപ്പൊകയുമില്ല: അവൻ ചെയ്യുന്നത ഒക്കെയും സാധിക്കയും ചെയ്യും.

൪ ദുഷ്ടന്മാർ അപ്രകാരമല്ല; അവർ കാററ പറപ്പിക്കുന്ന പതിര പൊലെ തന്നെ ആകുന്നു.

൫ അതുകൊണ്ട ദുഷ്ടന്മാർ ന്യായവിധിയിലും, പാപികൾ നീതിമാന്മാരുടെ സഭയിലും നില്ക്കയില്ല.

൬ എന്തുകൊണ്ടെന്നാൽ യഹൊവാ നീതിമാന്മാരുടെ വഴിയെ അറിയുന്നു: എന്നാൽ ദുഷ്ടന്മാരുടെ വഴി നശിച്ചുപൊകും.

## ൨ സങ്കീൎത്തനം.

പുറജാതികൾ കലഹമുണ്ടാക്കുന്നതും, ജനങ്ങൾ വ്യൎത്ഥമായി നിരൂപിക്കുന്നതും എന്തിന?

൨ യഹൊവായിക്കു വിരൊധമായിട്ടും, അവനാൽ അഭിഷെകം ചെയ്യപ്പെട്ടവന വിരൊധമായിട്ടും ഭൂമിയിലെ രാജാക്കന്മാർ എഴുനീററ നിന്നു: അധികാരികളും ഒന്നിച്ച ആലൊചന ചെയ്തു [പറയുന്നു,]

൩ നാം അവരുടെ കെട്ടുകളെ പൊട്ടിച്ച, അവരുടെ കയറുകളെ നമ്മിൽനിന്ന എറിഞ്ഞുകളയെണം.

൪ സ്വൎഗ്ഗങ്ങളിൽ വസിക്കുന്നവൻ ചിരിക്കും; കൎത്താവ അവരെ പരിഹസിക്കും.

൫ അപ്പൊൾ അവൻ തന്റെ കൊപത്തൊടെ അവരൊടു സംസാരിച്ച, തന്റെ ക്രൊധത്തൊടെ അവരെ ഭ്രമിപ്പിക്കും.

൬ എങ്കിലും ഞാൻ എന്റെ രാജാവിനെ എന്റെ ശുദ്ധമുള്ള പൎവതമായ സീയൊനിൽ ഇരുത്തിയിരിക്കുന്നു.

൭ ¶ ഞാൻ തീൎപ്പിനെ അറിയിക്കും; യഹൊവാ എന്നൊട പ

റഞ്ഞു, നീ എന്റെ പുത്രൻ [ആകുന്നു,] ഇന്നു ഞാൻ നിന്നെ ജ
നിപ്പിച്ചിരിക്കുന്നു.
൮ എന്നൊടു ചൊദിക്ക; എന്നാൽ ഞാൻ പുറജാതികളെ,
[നിനക്കു] അവകാശമായിട്ടും, ഭൂമിയുടെ അറുതികളെ നിന
ക്കു അനുഭവമായിട്ടും തരും.
൯ നീ അവരെ ഒരു ഇരുമ്പു കൊൽ കൊണ്ടു ചതെക്കും; കു
ശവന്റെ പാത്രം പൊലെ നീ അവരെ തകൎത്തു ചിതറിക്കും.
൧൦ അതുകൊണ്ടു രാജാക്കന്മാരെ, ഇപ്പൊൾ ബുദ്ധിമാന്മാരാ
യിരിപ്പിൻ; ഭൂമിയിലെ ന്യായാധിപതിമാരെ, നിങ്ങൾ ഉപദെ
ശിക്കപ്പെട്ടവരായിരിപ്പിൻ.
൧൧ ഭയത്തൊടെ യഹൊവായെ സെവിച്ചു, വിറയലൊ
ടെ ആനന്ദിപ്പിൻ.
൧൨ പുത്രൻ കൊപപ്പെടാതെയും, അവന്റെ കൊപം
അല്പം പൊലും ജ്വലിച്ചിരിക്കുമ്പൊൾ നിങ്ങൾ വഴിയിൽനിന്നു
നശിച്ചു പൊകാതെയും ഇരിപ്പാൻ അവനെ ചുംബിപ്പിൻ; അ
വങ്കൽ ആശ്രയിക്കുന്നവർ എല്ലാവരും ഭാഗ്യമുള്ളവർ.

## ൩. സങ്കീൎത്തനം.

¶ തന്റെ പുത്രനായ അബ്ശാലൊമിന്റെ മുമ്പിൽനിന്നു ഒടിയ
പ്പൊൾ ദാവിദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, എന്നെ ഉപദ്രവിക്കുന്നവർ എത്ര പെരുകിയി
രിക്കുന്നു? ഇനിക്കു വിരൊധമായി എഴുനീല്ക്കുന്നവർ പലർ [ആ
കുന്നു.]
൨ അവനു ദൈവത്തിൽ രക്ഷയില്ല എന്നു എന്റെ ആത്മാ
വിനെ കുറിച്ചു പറയുന്നവർ പലർ [ഉണ്ടു.] സെലാഃ
൩ എന്നാലൊ യഹൊവായെ, നീ ഇനിക്കായികൊണ്ടു പ
രിചയും, എന്റെ മഹത്വവും, എന്റെ തലയെ ഉയൎത്തുന്നവനും
[ആകുന്നു.]
൪ ഞാൻ എന്റെ ശബ്ദം കൊണ്ടു യഹൊവായൊടു അപെ
ക്ഷിച്ചു; അവൻ തന്റെ ശുദ്ധമുള്ള പൎവതത്തിൽനിന്നു എന്നെ
ചെവികൊൾകയും ചെയ്തു. സെലാഃ
൫ ഞാൻ കിടന്നു, ഉറങ്ങി; ഞാൻ ഉണൎന്നു; എന്തുകൊണ്ടെ
ന്നാൽ യഹൊവാ എന്നെ താങ്ങി.
൬ ഇനിക്കു വിരൊധമായി ചുറ്റും വളഞ്ഞു നില്ക്കുന്ന ജനങ്ങ
ളിൽ പതിനായിരം പെരിൽനിന്നും ഞാൻ ഭയപ്പെടുകയില്ല.
൭ യഹൊവായെ, എഴുനീല്ക്കെണമെ; എന്റെ ദൈവമെ,
എന്നെ രക്ഷിക്കെണമെ; എന്തുകൊണ്ടെന്നാൽ നീ എന്റെ ശ
ത്രുക്കളെ എല്ലാവരെയും ചെകിട്ടത്തു അടിച്ചു; നീ ദുഷ്ടന്മാരുടെ
പല്ലുകളെ തകൎത്തു കളഞ്ഞു.
൮ രക്ഷ യഹൊവായിക്കുള്ളതു [ആകുന്നു:] നിന്റെ അനു
ഗ്രഹം നിന്റെ ജനത്തിന്റെ മെൽ [ഉണ്ടു.] സെലാഃ

# സങ്കീൎത്തനങ്ങൾ.

## ൪ സങ്കീൎത്തനം.

¶ നെഗിനൊതിന്മെൽ രാഗപ്രമാണിക്കു. ദാവിദിന്റെ ഒരു സങ്കീൎത്തനം.

എന്റെ നീതിയുടെ ദൈവമെ, ഞാൻ നിന്നെ നൊക്കി വിളിക്കുമ്പൊൾ എന്നെ ചെവിക്കൊള്ളെണമെ: ഞാൻ ഞെരുക്കത്തിൽ [ഇരുന്നപ്പൊൾ] നീ എനിക്കു വിശാലതയുണ്ടാക്കി; എന്നൊടു കൃപയുണ്ടായി, എന്റെ പ്രാൎത്ഥനയെ കെൾക്കെണമെ.

൨ മനുഷ്യപുത്രന്മാരെ, നിങ്ങൾ എത്രത്തൊളം എന്റെ മഹത്വത്തെ അവമാനമാക്കി തീൎക്കും? [നിങ്ങൾ എത്രത്തൊളം] മായയെ സ്നെഹിച്ച, ഭൊഷ്കിനെ അന്വെഷിക്കും? സെലാഃ.

൩ എന്നാൽ യഹൊവാ ദൈവഭക്തിയുള്ളവനെ തനിക്കായിട്ടു വെൎതിരിച്ചിരിക്കുന്നു എന്ന അറിവിൻ; ഞാൻ യഹൊവായെ നൊക്കി വിളിക്കുമ്പൊൾ അവൻ കെൾക്കും.

൪ നിങ്ങൾ ഭയപ്പെടുകയും പാപം ചെയ്യാതെ ഇരിക്കയും ചെയ്യിൻ; നിങ്ങളുടെ കിടക്കയിൽ നിങ്ങളുടെ ഹൃദയത്തൊടു സംസാരിച്ച, അടങ്ങിയിരിപ്പിൻ. സെലാഃ.

൫ നീതിയുള്ള ബലികളെ കഴിച്ച, യഹൊവായിൽ ആശ്രയിപ്പിൻ.

൬ നമുക്കു നന്മ ആര കാണിക്കും എന്ന പറയുന്നവർ പലരും [ഉണ്ട.] യഹൊവായെ, നിന്റെ മുഖപ്രകാശത്തെ ഞങ്ങളുടെ മെൽ ഉയൎത്തണമെ.

൭ അവരുടെ ധാന്യവും വീഞ്ഞും വൎദ്ധിച്ച കാലത്ത ഉണ്ടായതിനെക്കാൾ അധികം സന്തൊഷം നീ എന്റെ ഹൃദയത്തിൽ ഉണ്ടാക്കിയിരിക്കുന്നു.

൮ ഞാൻ സമാധാനത്തൊടെ തന്നെ കിടന്ന, ഉറങ്ങും; എന്തുകൊണ്ടെന്നാൽ യഹൊവായെ, നീ മാത്രം എന്നെ സുഖത്തൊടെ വസിക്കുമാറാക്കുന്നു.

## ൫ സങ്കീൎത്തനം.

¶ നെഗിനൊതിന്മെൽ രാഗപ്രമാണിക്കു. ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, എന്റെ വചനങ്ങളെ ചെവിക്കൊള്ളെണമെ; എന്റെ ധ്യാനത്തെ വിചാരിക്കെണമെ.

൨ എന്റെ രാജാവും എന്റെ ദൈവവുമായുള്ളൊവെ, എന്റെ സങ്കടശബ്ദത്തെ ചെവിക്കൊള്ളെണമെ; എന്തുകൊണ്ടെന്നാൽ ഞാൻ നിന്നൊടു പ്രാൎത്ഥിക്കും.

൩ യഹൊവായെ, രാവിലെ നീ എന്റെ ശബ്ദത്തെ കെൾക്കും; രാവിലെ ഞാൻ നിങ്കലെക്കു പ്രാൎത്ഥിച്ച കാത്തിരിക്കും.

൪ എന്തുകൊണ്ടെന്നാൽ നീ ദുഷ്ടതയിൽ ഇഷ്ടമുള്ള ദൈവമല്ല; ദൊഷം നിന്നൊടു കൂടെ വസിക്കയുമില്ല.

൫ മൂഢന്മാർ നിന്റെ സന്നിധിയിൽ നില നില്ക്കയില്ല; അകൃത്യം ചെയ്യുന്ന എല്ലാവരെയും നീ പകെക്കുന്നു.

൬ ഭൊഷ്കു സംസാരിക്കുന്നവരെ നീ നശിപ്പിക്കും: രക്തപ്രിയനും വ്യാജവുമുള്ള മനുഷ്യനെ യഹൊവാ വെറുക്കും.

൭ എന്നാൽ ഞാൻ നിന്റെ കരുണയുടെ ബഹുത്വത്തിൽ നിന്റെ ഭവനത്തിലെക്ക പ്രവെശിച്ചു, നിന്റെ ശുദ്ധമുള്ള ആലയത്തിന നെരെ നിന്നൊടുള്ള ഭയത്തൊടെ വന്ദിക്കും.

൮ യഹൊവായെ, എന്റെ ശത്രുക്കളുടെ നിമിത്തം എന്നെ നിന്റെ നീതിയിൽ നടത്തെണമെ: എന്റെ മുഖത്തിന മുമ്പെ നിന്റെ വഴിയെ നെരെയാക്കെണമെ.

൯ എന്തകൊണ്ടെന്നാൽ അവരുടെ വായിൽ ഒട്ടും നെരില്ല; അവരുടെ അന്തൎഭാഗം ദുഷ്ടത തന്നെ [ആകുന്നു;] അവരുടെ തൊണ്ട തുറന്ന ശവക്കുഴി [ആകുന്നു;] അവർ തങ്ങളുടെ നാവു കൊണ്ട മുഖസ്തുതി പറയുന്നു.

൧൦ ദൈവമെ, അവരെ കുറ്റക്കാരാക്കെണമെ; അവർ തങ്ങളുടെ ആലൊചനകളാൽ തന്നെ വീഴട്ടെ; അവരുടെ അതിക്രമങ്ങളുടെ ബഹുത്വത്തിൽ അവരെ തള്ളികളയെണമെ; എന്തകൊണ്ടെന്നാൽ അവർ നിനക്ക വിരൊധമായി മത്സരിച്ചു.

൧൧ എങ്കിലും നിങ്കൽ ആശ്രയിക്കുന്നവർ എല്ലാവരും സന്തൊഷിക്കും; നീ അവരെ കാക്കുന്നത കൊണ്ട അവർ എന്നെക്കും ആനന്ദിച്ചിരിക്കും; നിന്റെ നാമത്തെ സ്നെഹിക്കുന്നവരും നിന്നിൽ സന്തൊഷിക്കും.

൧൨ എന്തകൊണ്ടെന്നാൽ യഹൊവായെ, നീ നീതിമാനെ അനുഗ്രഹിക്കും; ഒരു പരിച കൊണ്ടെ എന്നപൊലെ നീ ദയ കൊണ്ട അവനെ ചുറ്റികൊള്ളും.

## ൬ സങ്കീൎത്തനം.

ൟ ശെമിനീതിങ്കൽ നെഗിനൊതിന്മെൽ രാഗപ്രമാണിക്ക: ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, നിന്റെ കൊപത്തിൽ എന്നെ ശാസിക്കരുതെ; നിന്റെ നീരസത്തിൽ എന്നെ ശിക്ഷിക്കയും അരുതെ.

൨ യഹൊവായെ, ഞാൻ ക്ഷീണനാകകൊണ്ട എന്നൊട കരുണ ഉണ്ടാകെണമെ: യഹൊവായെ, എന്റെ അസ്ഥികൾ ഇളകിയിരിക്കകൊണ്ട എന്നെ സൌഖ്യമാക്കെണമെ.

൩ എന്റെ ആത്മാവും എറ്റവും ചഞ്ചലപ്പെട്ടിരിക്കുന്നു; എന്നാൽ യഹൊവായെ, നീ എത്രത്തൊളം?

൪ യഹൊവായെ, തിരിഞ്ഞ, എന്റെ ആത്മാവിനെ വിടുവിക്കെണമെ; നിന്റെ കരുണ നിമിത്തം എന്നെ രക്ഷിക്കെണമെ.

൫ എന്തകൊണ്ടെന്നാൽ മരണത്തിൽ നിന്നെ കുറിച്ച ഓൎമ്മയില്ല; ശവക്കുഴിയിൽ നിനക്ക ആര സ്തുതി ചെയ്യും?

൬ ഞാൻ എന്റെ ഞരക്കം കൊണ്ട തളൎന്നു; രാത്രി മുഴുവനും

ഞാൻ എന്റെ കിടക്കയെ ഠരംഗനാക്കുന്നു; എന്റെ കണ്ണുനീരു
കൾ കൊണ്ട ഞാൻ എന്റെ കട്ടിലിനെ നനെക്കുന്നു.
൭ ദുഃഖം നിമിത്തം എന്റെ കണ്ണ കുഴിഞ്ഞിരിക്കുന്നു; എന്റെ
സകല ശത്രുക്കളും ഹെതുവായി അത ക്ഷീണിച്ചിരിക്കുന്നു.
൮ അക്രൃത്യം ചെയ്യുന്ന നിങ്ങൾ എല്ലാവരും എന്നിൽനിന്ന അ
കലുവിൻ: എന്തകൊണ്ടെന്നാൽ യഹൊവാ എന്റെ കരച്ചിലി
ന്റെ ശബ്ദത്തെ കെട്ടിരിക്കുന്നു.
൯ യഹൊവാ എന്റെ അപെക്ഷയെ കെട്ടു; യഹൊവാ എ
ന്റെ പ്രാൎത്ഥനയെ കൈക്കൊള്ളും.
൧൦ എന്റെ ശത്രുക്കൾ എല്ലാവരും ലജ്ജിച്ചു, എററവും ഭ്രമിച്ചി
രിക്കും; അവർ പിന്തിരിഞ്ഞു, പെട്ടന്ന നാണിച്ചിരിക്കും.

## ൭ സങ്കീൎത്തനം.

¶ ബെന്യാമിന്റെ വംശക്കാരനായ ക്രൂഷിന്റെ വചനങ്ങളുടെ
നിമിത്തം ദാവീദ കൎത്താവിന പാടിയ ശിഗ്ഗായൊൻ.

൧ എന്റെ ദൈവമായ യഹൊവായെ, ഞാൻ നിങ്കൽ ആശ്രയി
ച്ചിരിക്കുന്നു; എന്നെ ഉപദ്രവിക്കുന്ന എല്ലാവരിൽനിന്നും എ
ന്നെ രക്ഷിച്ചു, എന്നെ വിടുവിക്കെണമെ:
൨ വിടുവിക്കുന്നവൻ ഇല്ലാത്ത സമയത്ത അവൻ ഒരു സിം
ഹം പൊലെ എന്റെ ആത്മാവിനെ പറിച്ചു, കീറിക്കളയാതെ
ഇരിപ്പാനായിട്ട ആകുന്നു.
൩ എന്റെ ദൈവമായ യഹൊവായെ, ഞാൻ ഇതിനെ ചെ
യ്തിട്ടുണ്ട എങ്കിൽ; എന്റെ കൈകളിൽ അന്യായം ഉണ്ട എങ്കിൽ;
൪ (ഒരു ഹെതു കൂടാതെ ഇനിക്ക ശത്രുവായിരിക്കുന്നവനെ
ഞാൻ വിടുവിച്ചിട്ടുണ്ടല്ലൊ,) എന്നൊട സമാധാനമായിരുന്ന
വന ഞാൻ ദൊഷം പകരം ചെയ്തിട്ടുണ്ട എങ്കിൽ,
൫ ശത്രുവായവൻ എന്റെ ആത്മാവിനെ പിന്തുടൎന്ന, പിടി
ക്കട്ടെ; അത്രയുമല്ല, അവൻ എന്റെ ജീവനെ നിലത്തിട്ട ചവി
ട്ടി, എന്റെ മാനത്തെ പൊടിയിൽ ഇരിക്കുമാറാകട്ടെ. സെലാഃ
൬ യഹൊവായെ, നീ നിന്റെ കൊപത്തൊടെ എഴുനീ
ററ, എന്റെ ശത്രുക്കളുടെ ക്രൊധം നിമിത്തം നീ തന്നെ ഉയ
ൎന്ന, ഇനിക്ക വെണ്ടി നീ കല്പിച്ചിട്ടുള്ള ന്യായവിധിക്കായി ഉണൎന്നി
രിക്കെണമെ.
൭ എന്നാൽ ജനങ്ങളുടെ സംഘം നിന്നെ ചുററികൊള്ളും;
ആയതകൊണ്ട അവരുടെ നിമിത്തം ഉയരത്തിലെക്ക തിരിഞ്ഞു
കൊള്ളെണമെ.
൮ യഹൊവാ ജനങ്ങളൊട ന്യായം വിധിക്കും; യഹൊവാ
യെ, എന്റെ നീതിപ്രകാരവും, എന്നിലുള്ള പരമാൎത്ഥ പ്രകാ
രവും, എന്നൊട ന്യായം വിധിക്കെണമെ.
൯ ദുഷ്ടന്മാരുടെ ദൊഷം അവസാനിക്കുമാറാകട്ടെ; എന്നാ
ൽ നീതിമാനെ സ്ഥിരപ്പെടുത്തെണമെ; എന്തകൊണ്ടെന്നാൽ

നീതിമാനായ ദൈവം ഹൃദയങ്ങളെയും അന്തരിന്ദ്രിയങ്ങളെ
യും ശൊധന ചെയ്യുന്നു.

൧൦ എന്റെ പരിച ഹൃദയത്തിൽ നെരുള്ളവരെ രക്ഷിക്കു
ന്ന ദൈവത്തിൽ [ആകുന്നു.]

൧൧ ദൈവം നീതിയുള്ള ന്യായാധിപതി ആകുന്നു; ദൈ
വം ദിവസംപ്രതി [ദുഷ്ടന്മാരൊട] കൊപിക്കയും ചെയ്യുന്നു.

൧൨ അവൻ തിരിയുന്നില്ല എങ്കിൽ, അവൻ തന്റെ വാളിന
മൂൎച്ച കൂട്ടും; അവൻ തന്റെ വില്ലിനെ കുലച്ച, അതിനെ ഒരു
ക്കിയിരിക്കുന്നു.

൧൩ വിശെഷിച്ച അവൻ മരണത്തിന്റെ ആയുധങ്ങളെ അ
വന്നായിട്ട ഒരുക്കി; അവൻ തന്റെ അസ്ത്രങ്ങളെ ഉപദ്രവക്കാരു
ടെ നെരെ പ്രയൊഗിക്കുന്നു.

൧൪ കണ്ടാലും, അവൻ അകൃത്യം കൊണ്ട വെദനപ്പെട്ടിരി
ക്കുന്നു, അവൻ ദുഷ്ടതയെ ഗൎഭം ധരിച്ച, വ്യാജത്തെ പ്രസവിക്ക
യും ചെയ്തു.

൧൫ അവൻ ഒരു കുഴിയെ വെട്ടി, അതിനെ കുഴിച്ചു: അവ
ൻ ഉണ്ടാക്കിയ കുഴിയിലെക്ക തന്നെ അവൻ വീഴുകയും ചെയ്തു.

൧൬ അവന്റെ ദുഷ്ടത അവന്റെ തലയിലെക്ക തന്നെ തിരി
യും; അവന്റെ ദുഷ്കൎമ്മം അവന്റെ നെറുകയിൽ തന്നെ വീഴു
കയും ചെയ്യും.

൧൭ ഞാൻ യഹൊവായെ അവന്റെ നീതിപ്രകാരം സ്തുതി
ക്കും; അത്യുന്നതനായ യഹൊവായുടെ നാമത്തിന കീൎത്തനം
പാടുകയും ചെയ്യും.

## ൮ സങ്കീൎത്തനം.

¶ ഗിത്തിതിന്മെൽ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീ
ൎത്തനം.

ഞങ്ങളുടെ കൎത്താവായ യഹൊവായെ, നിന്റെ നാമം ഭൂമി
യിൽ ഒക്കെയും എത്രയും ശ്രെഷ്ഠമായിരിക്കുന്നു! നീ നിന്റെ മ
ഹത്വത്തെ ആകാശങ്ങൾക്ക മീതെ ആക്കിയിരിക്കുന്നു.

൨ ശത്രുവിനെയും പകക്കാരനെയും നീ അനങ്ങാതാക്കെണ്ടു
ന്നതിന, നിന്റെ ശത്രുക്കളുടെ നിമിത്തം നീ ചെറുപൈതങ്ങ
ളുടെയും, മുല കുടിക്കുന്ന ശിശുക്കളുടെയും വായിൽനിന്ന ബലം
നിയമിച്ചിരിക്കുന്നു.

൩ ഞാൻ നിന്റെ കൈ വിരലുകളുടെ ക്രിയയാകുന്ന നി
ന്റെ ആകാശങ്ങളെയും, നീ ഉണ്ടാക്കീട്ടുള്ള ചന്ദ്രനെയും നക്ഷ
ത്രങ്ങളെയും നൊക്കുമ്പൊൾ;

൪ മനുഷ്യനെ നീ ഒൎപ്പാൻ അവനും; മനുഷ്യപുത്രനെ നീ
ദൎശിപ്പാൻ അവനും, എന്ത മാത്രമുള്ളു?

൫ എന്തകൊണ്ടെന്നാൽ നീ അവനെ ദൈവദൂതന്മാരെക്കാൾ
അല്പം ചെറിയവനാക്കി; മഹത്വവും ബഹുമാനവും കൊണ്ടു

അവനെ കിരീടം ധരിപ്പിച്ചിരിക്കുന്നു.
൬ നീ നിന്റെ കൈകളുടെ ക്രിയകളിന്മേൽ അവനെ അ
ധികാരിയാക്കി; നീ സകലത്തെയും,
൭ സകല ആടുകളെയും, കാളകളെയും, അത്രയുമല്ല, കാട്ടുമൃ
ഗങ്ങളെയും,
൮ ആകാശത്തുള്ള പക്ഷികളെയും, സമുദ്രത്തിലുള്ള മത്സ്യങ്ങ
ളെയും, കടലുകളുടെ വഴികളിൽ കൂടി സഞ്ചരിക്കുന്നതിനെ
യും, അവന്റെ പാദങ്ങൾക്കു കീഴെയാക്കി.
൯ ഞങ്ങളുടെ കൎത്താവായ യഹോവായെ, നിന്റെനാമം
സകല ഭൂമിയിലും എത്രയും ശ്രേഷ്ഠമായിരിക്കുന്നു!

## ൯ സങ്കീൎത്തനം.

¶ മുതലബ്ബെനിൽ രാഗപ്രമാണിക്കു, ദാവിദിന്റെ ഒരു സങ്കീ
ൎത്തനം.

യഹോവായെ, ഞാൻ എന്റെ പൂൎണ്ണ ഹൃദയത്തോടെ [നി
ന്നെ] സ്തുതിക്കും; നിന്റെ അത്ഭുത പ്രവൃത്തികളെ ഒക്കെയും ഞാ
ൻ അറിയിക്കും.
൨ ഞാൻ നിന്നിൽ സന്തോഷിച്ചു ആനന്ദിക്കും; അത്യുന്നത
നായുള്ളോവെ, ഞാൻ നിന്റെ നാമത്തിനു സ്തുതി പാടും.
൩ എന്റെ ശത്രുക്കൾ പിന്തിരിയപ്പെടുമ്പോൾ, അവർ നി
ന്റെ സന്നിധിയിൽ വീണു, നശിച്ചുപോകും.
൪ എന്തുകൊണ്ടെന്നാൽ നീ എന്റെ ന്യായത്തെയും എന്റെ
കാൎയ്യത്തെയും തീൎത്തു; നീ സിംഹാസനത്തിന്മേൽ നീതിയായി
വിധിച്ചുകൊണ്ടു ഇരുന്നു.
൫ നീ പുറജാതികളെ ശാസിച്ചു, ദുഷ്ടനെ നശിപ്പിച്ചു, നീ
അവരുടെ നാമത്തെ എന്നെന്നേക്കും മാച്ചു കളഞ്ഞു.
൬ ശത്രുവിൽനിന്നുള്ള നാശങ്ങൾ എന്നേക്കും അവസാനിച്ചി
രിക്കുന്നു; അവരുടെ പട്ടണങ്ങളെയും നീ നശിപ്പിച്ചു; അവ
യെ കുറിച്ചുള്ള ഓൎമ്മ അവരൊടു കൂടെ നശിച്ചുപൊയി.
൭ എന്നാലും യഹോവാ എന്നേക്കും ഇരിക്കും; ന്യായവിസ്താര
ത്തിനു അവൻ തന്റെ സിംഹാസനത്തെ ഒരുക്കിയിരിക്കുന്നു.
൮ അവൻ ഭൂലോകത്തൊടു നീതിയോടെ ന്യായം വിസ്തരി
ക്കും; ജനങ്ങൾക്കു നെരൊടെ ന്യായം തീൎക്കും.
൯ യഹോവാ ഉപദ്രവപ്പെട്ടവനു ഒരു അഭയസ്ഥാനവും ആ
കും; ഉപദ്രവകാലങ്ങളിൽ തന്നെ അവൻ അഭയസ്ഥാനം ആകും.
൧൦ വിശേഷിച്ചു നിന്റെ നാമത്തെ അറിയുന്നവർ നിങ്കൽ
ആശ്രയിക്കും; എന്തുകൊണ്ടെന്നാൽ യഹോവായെ, നിന്നെ അ
ന്വെഷിക്കുന്നവരെ നീ ഉപെക്ഷിച്ചിട്ടില്ല.
൧൧ സീയോനിൽ വസിക്കുന്ന യഹോവായിക്കു സ്തോത്രം പാ
ടുവിൻ; അവന്റെ ക്രിയകളെ ജനങ്ങളുടെ ഇടയിൽ അറിയി
പ്പിൻ.

൧൨ എന്തെന്നാൽ അവൻ രക്തത്തെ കുറിച്ചു ചോദ്യം ചെയ്യുമ്പോൾ അവരെ ഓൎക്കുന്നു; അവൻ സങ്കടപ്പെട്ടവരുടെ നിലവിളിയെ മറക്കുന്നില്ല.

൧൩ യഹോവായെ, എന്നോടു കരുണയുണ്ടാകെണമെ; മരണവാതിലുകളിൽനിന്നു എന്നെ ഉയൎത്തുന്നവനെ, എന്നെ ദ്വെഷിക്കുന്നവരിൽനിന്നു എനിക്കു [ഉണ്ടാകുന്ന] ഉപദ്രവത്തെ വിചാരിക്കെണമെ;

൧൪ ഞാൻ സീയോൻ പുത്രിയുടെ വാതിലുകളിൽ നിന്റെ സ്തുതിയെ ഒക്കെയും അറിയിക്കെണ്ടുന്നതിനു ആകുന്നു; ഞാൻ നിന്റെ രക്ഷയിൽ സന്തോഷിക്കും.

൧൫ പുറജാതികൾ തങ്ങൾ ഉണ്ടാക്കിയ കുഴിയിൽ താണുപോയി; അവർ രഹസ്യമായി വെച്ചിട്ടുള്ള വലയിൽ അവരുടെ കാൽ തന്നെ അകപ്പെട്ടിരിക്കുന്നു.

൧൬ യഹോവാ താൻ നടത്തുന്ന ന്യായവിധി [കൊണ്ടു] അറിയപ്പെട്ടിരിക്കുന്നു; ദുഷ്ടൻ തന്റെ കൈകളുടെ പ്രവൃത്തിയിൽ കുടുങ്ങിയിരിക്കുന്നു. ധ്യാനം. സെലാഃ.

൧൭ ദുഷ്ടന്മാരും, ദൈവത്തെ മറക്കുന്ന സകല ദെശക്കാരും നരകത്തിലെക്കു തിരിക്കപ്പെടും.

൧൮ എന്തുകൊണ്ടെന്നാൽ ദരിദ്രൻ എന്നും മറക്കപ്പെടുകയില്ല; സാധുക്കളുടെ ആശ എന്നും നശിക്കയില്ല.

൧൯ യഹോവായെ, എഴുനീല്ക്കെണമെ; മനുഷ്യൻ പ്രബലപ്പെടരുതെ; പുറജാതികളൊടു നിന്റെ മുമ്പാകെ ന്യായം വിധിക്കപ്പെടെണം.

൨൦ യഹോവായെ, ജാതികൾ തങ്ങൾ മനുഷ്യർ [മാത്രം] എന്നു അറിയെണ്ടുന്നതിനു, അവൎക്കു ഭയമുണ്ടാകെണമെ. സെലാഃ.

## ൧൦ സങ്കീർത്തനം.

യഹോവായെ, നീ എന്തിനു ദൂരത്തു നില്ക്കുന്നു? ഉപദ്രവകാലങ്ങളിൽ നീ നിന്നെ [എന്തിനു] മറെക്കുന്നു?

൨ ദുഷ്ടൻ അഹങ്കാരത്തിൽ ദരിദ്രനെ ഉപദ്രവിക്കുന്നു; അവർ തങ്ങൾ നിരൂപിച്ചിട്ടുള്ള വിചാരങ്ങളിൽ തന്നെ അകപ്പെടും.

൩ എന്തുകൊണ്ടെന്നാൽ ദുഷ്ടൻ തന്റെ ആത്മാവിലെ ആഗ്രഹത്തെ കുറിച്ചു പ്രശംസിക്കുന്നു; ദ്രവ്യമോഹി [തന്നെ താൻ] അനുഗ്രഹിക്കുന്നു; അവൻ യഹോവായെ വെറുക്കുന്നു.

൪ ദുഷ്ടൻ തന്റെ മുഖത്തുള്ള ഡംഭം കൊണ്ടു [ദൈവത്തെ] അന്വെഷിക്കയില്ല; അവന്റെ എല്ലാ നിരൂപണകളിലും ദൈവം ഇല്ല.

൫ അവന്റെ വഴികൾ എല്ലായ്പൊഴും ദുഃഖമുള്ളവ [ആകുന്നു;] നിന്റെ ന്യായവിധികൾ അവന്റെ ദൃഷ്ടിയിൽനിന്നു എറ്റവും ഉയരമുള്ളവ [ആകുന്നു;] അവൻ തന്റെ സകല ശത്രുക്കളൊടും ചീറുന്നു.

൬ അവൻ തന്റെ ഹൃദയത്തിൽ പറഞ്ഞു, ഞാൻ ചഞ്ചലപ്പെ
ടുകയില്ല, എന്തുകൊണ്ടെന്നാൽ ഞാൻ ഒരുനാളും അനൎത്ഥത്തിൽ
[അകപ്പെടുകയില്ല.]
൭ അവന്റെ വാ ശാപവും, വ്യാജവും, ചതിവും കൊണ്ടു നി
റഞ്ഞിരിക്കുന്നു; അവന്റെ നാവിൻ കീഴിൽ ദൊഷവും അന്ന്യാ
യവും ഉണ്ടു.]
൮ അവൻ ഗ്രാമങ്ങളുടെ ഗുഢസ്ഥലങ്ങളിൽ ഇരിക്കുന്നു; അ
വൻ രഹസ്യ സ്ഥലങ്ങളിൽ കുററമില്ലാത്തവനെ കൊല്ലുന്നു; അ
വന്റെ കണ്ണുകൾ ദരിദ്രന്റെ നെരെ ഗൂഢമായി നൊക്കുന്നു.
൯ തന്റെ ഗുഹയിൽ ഒരു സിംഹം പൊലെ അവൻ രഹ
സ്യ സ്ഥലങ്ങളിൽ പതിയിരിക്കുന്നു; ദരിദ്രനെ പിടിപ്പാൻ അ
വൻ പതിയിരിക്കുന്നു; അവൻ ദരിദ്രനെ തന്റെ വലയിലെ
ക്ക അകപ്പെടുത്തുമ്പൊൾ അവനെ പിടിക്കുന്നു.
൧൦ സാധുക്കൾ അവന്റെ ശക്തിമാന്മാരാൽ വീഴെണ്ടുന്നതി
ന, അവൻ തന്നെത്താൻ പതിഞ്ഞു താഴുന്നു.
൧൧ അവൻ ദൈവം മറന്നിരിക്കുന്നു എന്നും, അവൻ തന്റെ
മുഖത്തെ മറച്ചു എന്നും, അവൻ [അതിനെ] ഒരുനാളും കാണു
കയില്ല എന്നും തന്റെ ഹൃദയം കൊണ്ടു പറഞ്ഞു.
൧൨ യഹൊവായെ, എഴുനീല്ക്കെണമെ; ദൈവമെ, നിന്റെ
കയ്യിനെ ഉയൎത്തെണമെ; ദുഃഖിക്കപ്പെട്ടവരെ മറക്കരുതെ.
൧൩ ദുഷ്ടൻ ദൈവത്തെ നിന്ദിക്കുന്നത എന്തിന! നി [അതി
നെ] ചൊദിക്കയില്ല എന്ന അവൻ തന്റെ ഹൃദയം കൊണ്ടു പ
റഞ്ഞു.
൧൪ നീ [അതിനെ] കണ്ടുവല്ലൊ; എന്തുകൊണ്ടെന്നാൽ നി
നിന്റെ കൈ കൊണ്ട പകരം ചെയ്വാൻ ദുഷ്ടതയെയും, പക
യെയും കാണുന്നു; ദരിദ്രൻ തന്നെത്താൻ നിങ്കൽ എല്പിക്കുന്നു;
നീ പിതാവില്ലാത്തവന സഹായക്കാരൻ ആകുന്നു.
൧൫ നീ ദുഷ്ടതയും ദൊഷവുമുള്ളവന്റെ ഭുജത്തെ മുറിക്കെ
ണമെ; അവന്റെ ദുഷ്ടതയെ ഒട്ടും കാണാതെ പൊകവൊളം
അന്വെഷിക്കെണമെ.
൧൬ യഹൊവാ എന്നെക്കും രാജാവ [ആകുന്നു;] പുറജാതി
ക്കാർ അവന്റെ ദെശത്തനിന്ന നശിച്ചുപൊയി.
൧൭ യഹൊവായെ, നീ താഴ്മയുള്ളവരുടെ ആഗ്രഹത്തെ
കെട്ടു; നീ അവരുടെ ഹൃദയത്തെ ഒരുക്കും:
൧൮ ഭൂമിയിൽനിന്നുള്ള മനുഷ്യൻ ഇനി ഉപദ്രവിക്കാതെ ഇരി
ക്കെണ്ടുന്നതിന, നി പിതാവില്ലാത്തവനും ഉപദ്രവപ്പെടുന്നവ
നും ന്യായം വിധിപ്പാൻ നിന്റെ ചെവിയെ കെൾക്കുമാറാക്കും.

## ൧൧ സങ്കീൎത്തനം.

൧ രാഗപ്രമാണിക്ക, ദാവിദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായിൽ ഞാൻ ആശ്രയിച്ചിരിക്കുന്നു; നിങ്ങൾ എന്റെ

ൻ

ആത്മാവിനൊട ഒരു പക്ഷി എന്ന [പൊലെ] നിങ്ങളുടെ പ
ൎവതത്തിലെക്ക പറന്ന പൊക എന്ന എങ്ങിനെ പറയുന്നു?
൨ എന്തുകൊണ്ടെന്നാൽ ഇതാ, ദുഷ്ടന്മാർ ഹൃദയത്തിൽ നെരു
ള്ളവരിൽ രഹസ്യമായി എയ്യുന്നതിനായിട്ട [തങ്ങളുടെ] വില്ലി
നെ കലച്ച, തങ്ങളുടെ അസ്ത്രത്തെ ഞാണിന്മെൽ തൊടുക്കുന്നു.
൩ എന്തെന്നാൽ അടിസ്ഥാനങ്ങൾ നശിക്കപ്പെട്ടാൽ നീതിമാ
ൻ എന്ത ചെയ്യും?
൪ യഹൊവാ തന്റെ ശുദ്ധമുള്ള ആലയത്തിൽ [ഉണ്ട;] യ
ഹൊവായുടെ സിംഹാസനം സ്വൎഗ്ഗത്തിൽ [ഉണ്ട;] അവന്റെ
കണ്ണുകൾ നൊക്കുന്നു, അവന്റെ കണ്ണൊളകൾ മനുഷ്യപുത്ര
ന്മാരെ ശൊധന ചെയ്യുന്നു.
൫ യഹൊവാ നീതിമാനെ ശൊധന ചെയ്യുന്നു; എന്നാൽ ദു
ഷ്ടനെയും അതിക്രമത്തിൽ പ്രിയപ്പെടുന്നവനെയും അവന്റെ
ആത്മാവ വെറുക്കുന്നു.
൬ ദുഷ്ടന്മാരുടെ മെൽ അവൻ കണികളെയും, അഗ്നിയെയും
ഗന്ധകത്തെയും, ഭയങ്കരമുള്ള പെരുങ്കാററിനെയും വൎഷിപ്പിക്കും;
അവരുടെ പാത്രത്തിലെ ഓഹരി [ഇത ആകും.]
൭ എന്തുകൊണ്ടെന്നാൽ നീതിമാനായ യഹൊവാ നീതിയെ
സ്നെഹിക്കുന്നു; അവന്റെ മുഖം നെരുള്ളവനെ നൊക്കുന്നു.

## ൧൨. സങ്കീൎത്തനം.

¶ ശെമിനീതിന്മെൽ രാഗപ്രമാണിക്കായിട്ട. ദാവിദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, രക്ഷിക്കെണമെ; എന്തുകൊണ്ടെന്നാൽ ദൈ
വഭക്തിയുള്ളവൻ ഇല്ലാതെ പൊകുന്നു, എന്തെന്നാൽ വിശ്വാസ
മുള്ളവർ മനുഷ്യപുത്രന്മാരിൽ കുറഞ്ഞിരിക്കുന്നു.
൨ ഒരൊരുത്തൻ അവനവന്റെ അയല്ക്കാരനൊട വ്യാജം
സംസാരിക്കുന്നു; മുഖസ്തുതിയുള്ള അധരങ്ങൾ കൊണ്ടും ഇരുമന
സ്സു കൊണ്ടും അവർ സംസാരിക്കുന്നു.
൩ യഹൊവാ മുഖസ്തുതിയുള്ള അധരങ്ങളെ ഒക്കെയും, വലിയ
കാൎയ്യങ്ങളെ പറയുന്ന നാവിനെയും ഛെദിച്ചു കളയും.
൪ അവർ ഞങ്ങൾ ഞങ്ങളുടെ നാവ കൊണ്ടു ജയിക്കും എന്നും;
ഞങ്ങളുടെ അധരങ്ങൾ ഞങ്ങൾക്കുള്ളവ [ആകുന്നു] എന്നും; ഞ
ങ്ങളുടെ മെൽ കൎത്താവ ആരുള്ളു എന്നും പറഞ്ഞിരിക്കുന്നു.
൫ ദുഃഖിക്കപ്പെടുന്നവരുടെ നാശത്തിന്റെ നിമിത്തവും, ദരി
ദ്രന്മാരുടെ ദീൎഘനിശ്വാസത്തിന്റെ നിമിത്തവും ഇപ്പൊൾ ഞാ
ൻ എഴുനീററ, അവന്റെ നെരെ ചീറുന്നവനിൽനിന്ന [അവ
നെ] രക്ഷയിലാക്കുമെന്ന യഹൊവാ പറയുന്നു.
൬ യഹൊവായുടെ വചനങ്ങൾ നിൎമ്മല വചനങ്ങൾ [ആകു
ന്നു:] മണ്മൂശയിൽ ഉരുക്കി, എഴു പ്രാവശ്യം ശുദ്ധി ചെയ്യപ്പെട്ട
വെള്ളി [പൊലെ.]

൭ യഹോവായെ, നീ അവരെ കാക്കും, ഈ തലമുറയിൽനി
ന്ന നീ അവരെ എന്നേക്കും പരിപാലിക്കും.
൮ മനുഷ്യപുത്രന്മാരിൽ വഷളന്മാർ ശ്രേഷ്ഠതപ്പെട്ടപ്പോൾ
ദുഷ്ടന്മാർ എല്ലാടവും സഞ്ചരിക്കുന്നു.

## ൧൩ സങ്കീൎത്തനം.

¶ രാഗപ്രമാണിക്കായിട്ട, ദാവിദിന്റെ ഒരു സങ്കീൎത്തനം.

യഹോവായെ, നീ എത്രത്തോളം എന്നെ മറന്നിരിക്കും? എ
ന്നേക്കുമൊ? നീ എത്രത്തോളം എന്നിൽനിന്ന നിന്റെ മുഖത്തെ
മറെക്കും?
൨ എന്റെ ഹൃദയത്തിൽ ദിവസം പ്രതി ദുഃഖം [ഉണ്ടായിട്ട]
ഞാൻ എത്രത്തോളം എന്റെ ആത്മാവിൽ ആലൊചന ചെയ്യും?
എത്രത്തോളം എന്റെ ശത്രു എന്റെ മെൽ ഉയൎന്നിരിക്കും?
൩ എന്റെ ദൈവമായ യഹോവായെ, വിചാരിച്ച, എന്നെ
ചെവിക്കൊള്ളെണമെ; ഞാൻ മരണനിദ്രയെ പ്രാപിക്കാതെ ഇ
രിപ്പാൻ എന്റെ കണ്ണുകളെ പ്രകാശിപ്പിക്കെണമെ:
൪ ഞാൻ അവനെ വിരൊധമായി പ്രബലപ്പെട്ടു എന്ന എന്റെ
ശത്രു പറയാതെയും, ഞാൻ ചഞ്ചലപ്പെട്ടപ്പോൾ എന്റെ വൈ
രികൾ സന്തൊഷിക്കാതെയും ഇരിക്കെണ്ടുന്നതിന ആകുന്നു.
൫ എന്നാൽ ഞാൻ നിന്റെ കരുണയിൽ ആശ്രയിച്ചു; എ
ന്റെ ഹൃദയം നിന്റെ രക്ഷയിൽ ആനന്ദിക്കും.
൬ യഹോവാ ഇനിക്കു നന്മ ചെയ്യുകകൊണ്ട ഞാൻ അവനെ
കുറിച്ച പാടും.

## ൧൪ സങ്കീൎത്തനം.

¶ രാഗപ്രമാണിക്കു, ദാവീദിന്റെ ഒരു സങ്കീൎത്തനം.

ദൈവം ഇല്ല എന്ന മൂഢൻ തന്റെ ഹൃദയം കൊണ്ട പറഞ്ഞു.
അവർ വഷളത്വമുള്ളവരാകുന്നു; അവർ വെറുപ്പുള്ള പ്രവൃത്തി
കളെ ചെയ്തു: ഗുണം ചെയ്യുന്നവൻ ആരുമില്ല.
൨ തിരിച്ചറിഞ്ഞു, ദൈവത്തെ അന്വെഷിക്കുന്നവൻ ഉണ്ടൊ
എന്ന കാണ്മാനായിട്ട യഹോവാ സ്വൎഗ്ഗത്തിൽനിന്ന മനുഷ്യപു
ത്രന്മാരുടെ മെൽ നൊക്കി.
൩ എല്ലാവരും വഴി തെറ്റി, ഒരുപൊലെ വഷളന്മാരായി
തീൎന്നു; ഗുണം ചെയ്യുന്നവൻ ആരുമില്ല, ഒരുത്തൻ പൊലുമില്ല.
൪ അപ്പം ഭക്ഷിക്കുന്നത പൊലെ എന്റെ ജനത്തെ ഭക്ഷിച്ചു
കൊണ്ട അകൃത്യം ചെയ്യുന്നവർ എല്ലാവരും അറിയുന്നില്ലയൊ?
അവർ യഹോവായെ നൊക്കി വിളിക്കുന്നില്ല.
൫ അവിടെ അവർ വളരെ ഭയപ്പെട്ടു: എന്തെന്നാൽ ദൈ
വം നീതിമാന്റെ സന്തതിയിൽ [ഉണ്ട.]
൬ നിങ്ങൾ ദരിദ്രന്റെ ആലൊചനയെ ലജ്ജിപ്പിച്ചു; എന്ത
കൊണ്ടെന്നാൽ യഹോവാ അവന്റെ ശരണം [ആകുന്നു.]

൭ സീയോനിൽനിന്ന യിസ്രാഎലിന രക്ഷയെ ആര തരും? യഹൊവാ തന്റെ ജനത്തിന്റെ അടിമയെ തിരിക്കുമ്പൊൾ യാക്കൊബ സന്തൊഷിക്കും, യിസ്രാഎൽ ആനന്ദിക്കയും ചെയ്യും.

## ൧൫ സങ്കീൎത്തനം.

൧ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യ'ഹൊവായെ, നിന്റെ കൂടാരത്തിൽ ആര പാൎക്കും? നിന്റെ ശുദ്ധമുള്ള മലയിൽ ആര വസിക്കും?

൨ നെരായിട്ടു നടന്ന, നീതിയെ പ്രവൃത്തിച്ച, തന്റെ ഹൃദയം കൊണ്ട സത്യം സംസാരിക്കുന്നവൻ.

൩ തന്റെ നാവ കൊണ്ട കരള പറയാതെയും; തന്റെ അയല്ക്കാരനൊട ദൊഷം ചെയ്യാതെയും; തനിക്കടുത്തവന്റെ നെരെ നിന്ദയെ പ്രമാണിക്കാതെയും ഇരിക്കുന്നവൻ.

൪ നിന്ദ്യനെ തന്റെ കണ്ണുകളിൽ നിസ്സാരനാക്കുന്നവൻ; എന്നാൽ യഹൊവായെ ഭയപ്പെടുന്നവരെ ബഹുമാനിക്കുന്നവൻ; തന്റെ ഉപദ്രവത്തിന ആണയിട്ടു, ഭെദം വരുത്താതെ ഇരിക്കുന്നവൻ.

൫ തന്റെ മുതലിനെ പലിശെക്ക കൊടുക്കാതെയും. കുററമില്ലാത്തവന വിരൊധമായി കൈക്കൂലി വാങ്ങാതെയും ഇരിക്കുന്നവൻ; ഇക്കാൎയ്യങ്ങളെ ചെയ്യുന്നവൻ ഒരുനാളും ഇളകപ്പെടുകയില്ല.

## ൧൬ സങ്കീൎത്തനം.

൧ ദാവീദിന്റെ മിക്താം.

ദൈവമെ, ഞാൻ നിങ്കൽ ആശ്രയിക്കകൊണ്ട എന്നെ കാക്കെണമെ.

൨ [എന്റെ ആത്മാവെ,] നീ യഹൊവായൊട പറഞ്ഞു, നീ എന്റെ കൎത്താവ [ആകുന്നു.] എന്റെ നന്മ നിങ്കലെക്ക [എത്തുന്നില്ല;]

൩ ഭൂമിയിലെ ശുദ്ധിമാന്മാൎക്കും ശ്രെഷ്ഠതയുള്ളവൎക്കും അത്രെ; ഇവരിൽ എന്റെ ഇഷ്ടം എല്ലാം [ആകുന്നു.]

൪ മറെറാരു [ദൈവത്തിന്റെ] പിന്നാലെ ബദ്ധപ്പെടുന്നവരുടെ ദുഃഖങ്ങൾ വൎദ്ധിക്കും: അവരുടെ രക്തകരുതികളെ ഞാൻ കഴിക്കയില്ല; അവരുടെ നാമങ്ങളെ എന്റെ അധരങ്ങളിൽ എടുക്കയുമില്ല.

൫ എന്റെ അവകാശത്തിന്റെയും എന്റെ പാത്രത്തിന്റെയും അംശം യഹൊവാ [ആകുന്നു:] നീ ഇനിക്കുള്ള ഒഹരിയെ രക്ഷിക്കുന്നു.

൬ ചരടുകൾ സ്വച്ശസ്ഥലങ്ങളിൽ ഇനിക്ക വീണിരിക്കുന്നു; അത്രയുമല്ല, ഇനിക്ക ഒരു നല്ല അവകാശം ഉണ്ട.

൭ ഇനിക്ക ബുദ്ധി ചൊല്ലി തന്നിട്ടുള്ള യഹൊവായെ ഞാൻ

സ്തുതിക്കും; രാത്രികാലങ്ങളിൽ എന്റെ അന്തരിന്ദ്രിയങ്ങളും ഇ
നിക്ക ഉപദെശിക്കുന്നു.
൮ ഞാൻ യഹൊവായെ എല്ലാപ്പൊഴും എന്റെ മുമ്പിൽ വെ
ച്ചിരിക്കുന്നു: [അവൻ] എന്റെ വലത്ത ഭാഗത്ത ഇരിക്കകൊ
ണ്ട ഞാൻ ചഞ്ചലപ്പെടുകയില്ല.
൯ അതകൊണ്ട എന്റെ ഹൃദയം സന്തൊഷിക്കുന്നു; എന്റെ
മഹത്വവും ആനന്ദിക്കുന്നു; എന്റെ ജഡവും ആശ്രയത്തൊടെ
വസിക്കും.
൰ എന്തകൊണ്ടെന്നാൽ നീ എന്റെ ആത്മാവിനെ പാതാള
ത്തിൽ വിടുകയുമില്ല; നിന്റെ പരിശുദ്ധനെ നാശത്തെ കാ
ണ്മാൻ സമ്മതിക്കയുമില്ല.
൰൧ നീ ജീവന്റെ വഴിയെ എന്നൊട അറിയിക്കും; നിന്റെ
സന്നിധാനത്തിൽ സന്തൊഷപരിപൂൎണ്ണത ഉണ്ട; നിന്റെ വല
ത്ത ഭാഗത്ത എന്നും കൌതുകങ്ങളും [ഉണ്ട.]

## ൧൭ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, ന്യായത്തെ കെൾക്കെണമെ; എന്റെ സങ്കട
ത്തെ വിചാരിച്ച, വ്യാജമില്ലാത്ത അധരങ്ങളിൽനിന്നുള്ള എ
ന്റെ പ്രാൎത്ഥനയെ ചെവിക്കൊള്ളെണമെ.
൨ ഇനിക്കുള്ള ന്യായവിധി നിന്റെ സന്നിധാനത്തിൽനി
ന്ന പുറപ്പെടട്ടെ; നിന്റെ കണ്ണുകൾ നെരുള്ള കാൎയ്യങ്ങളെ കാ
ണുമാറാകട്ടെ.
൩ നീ എന്റെ ഹൃദയത്തെ ശൊധന ചെയ്തു: നീ രാത്രി
യിൽ [എന്നെ] ദൎശിച്ചിട്ടുണ്ട; നീ എന്നെ പരീക്ഷിച്ചിരിക്കുന്നു,
ഒന്നിനെയും കണ്ടെത്തുകയുമില്ല; എന്റെ വാ ലംഘിക്കാതെ ഇ
രിക്കെണമെന്ന ഞാൻ നിശ്ചയിച്ചിട്ടുണ്ട,
൪ മനുഷ്യരുടെ പ്രവൃത്തികളെ സംബന്ധിച്ചൊ, നിന്റെ
അധരങ്ങളുടെ വചനത്താൽ ഞാൻ നശിപ്പിക്കുന്നവന്റെ ഊ
ടുവഴികളിൽനിന്ന എന്നെ കാത്തിരിക്കുന്നു.
൫ എന്റെ കാലടികൾ തെററാതെ, നിന്റെ വഴികളിൽ
എന്റെ നടപ്പുകളെ താങ്ങെണമെ.
൬ ഞാൻ നിന്നൊട അപെക്ഷിച്ചിരിക്കുന്നു: എന്തകൊണ്ടെ
ന്നാൽ ദൈവമെ, നീ എന്നെ ചെവിക്കൊള്ളും; നിന്റെ ചെ
വിയെ എങ്കലെക്ക ചായ്ച്ച, എന്റെ വാക്കിനെ [കെൾക്കെണ
മെ.]
൭ നിന്റെ വലത്ത കൈക്ക വിരൊധമായി എഴുനില്ക്കുന്ന
വരിൽനിന്ന നിന്നിൽ ആശ്രയിക്കുന്നവരെ രക്ഷിക്കുന്നവനാ
യുള്ളൊവെ, നിന്റെ കരുണകളെ അത്ഭുതമുള്ളവയാക്കെണ
മെ.
൮ കണ്ണിന്റെ കൃഷ്ണമണിയെ പൊലെ എന്നെ കാക്കെണ

മെ; എന്നെ നിന്റെ ചിറകുകളുടെ നിഴലിൻ കീഴിൽ,
൯ എന്നെ ഉപദ്രവിക്കുന്ന ദുഷ്ടന്മാരിൽനിന്നും, എന്നെ വളഞ്ഞു കൊള്ളുന്നവരായ [എന്റെ] ആത്മാവിന്റെ ശത്രുക്കളിൽനിന്നും മറെക്കേണമെ.
൧൦ അവർ തങ്ങളുടെ പുഷ്ടിയിൽ തന്നെ മൂഴപ്പെട്ടിരിക്കുന്നു; തങ്ങളുടെ വാ കൊണ്ടു ഡംഭം സംസാരിക്കുന്നു,
൧൧ അവർ ഇപ്പൊൾ ഞങ്ങളുടെ നടപ്പുകളിൽ ഞങ്ങളെ വളഞ്ഞിരിക്കുന്നു; അവർ തങ്ങളുടെ കണ്ണുകളെ കീഴൊട്ടു നിലത്തെക്കു വെച്ചിരിക്കുന്നു;
൧൨ തനിക്കു ഇര പിടിപ്പാൻ ആഗ്രഹിക്കുന്ന ഒരു സിംഹം പൊലെയും, രഹസ്യ സ്ഥലങ്ങളിൽ പതുങ്ങിയിരിക്കുന്ന ഒരു സിംഹക്കുട്ടി പൊലെയും തന്നെ.
൧൩ യഹൊവായെ, എഴുനീറ്റ, അവനെ മുമ്പിട്ടു, അവനെ താഴെ തള്ളിയിടെണമെ; യഹൊവായെ, എന്റെ ആത്മാവിനെ നിന്റെ വാളാകുന്ന ദുഷ്ടനിൽനിന്നും,
൧൪ നിന്റെ കയ്യാകുന്ന മനുഷ്യരിൽനിന്നും, ലൊകത്തിലെ മനുഷ്യരിൽനിന്നും രക്ഷിക്കെണമെ; അവക്കു ഈ ആയുസ്സിൽ അവരുടെ ഒഹരി ഉണ്ടു; നിന്റെ നിക്ഷെപ ധനം കൊണ്ടു അവരുടെ വയറിനെ നീ നിറെക്കുന്നു; അവക്കു മക്കൾ തൃപ്തിപ്പെടുന്നു; അവർ തങ്ങളുടെ സമ്പത്തിന്റെ ശിഷ്ടം തങ്ങളുടെ പൈതങ്ങൾക്കു ശെഷിപ്പിക്കയും ചെയ്യുന്നു.
൧൫ ഞാനൊ, ഞാൻ നീതിയിൽ നിന്റെ മുഖത്തെ കാണും; ഞാൻ നിന്റെ സാദൃശ്യത്തിൽ ഉണരുമ്പൊൾ, തൃപ്തിപ്പെടുകയും ചെയ്യും.

## ൧൮ സങ്കീർത്തനം.

¶ രാഗപ്രമാണിക്കു. കർത്താവിന്റെ ദാസനായ ദാവീദിന്റെ ഒരു സങ്കീർത്തനം; അവൻ ഈ പാട്ടിന്റെ വചനങ്ങളെ കർത്താവ തന്നെ തന്റെ എല്ലാ ശത്രുക്കളുടെ കയ്യിൽനിന്നും, ശാവുലിന്റെ കയ്യിൽനിന്നും വിടുവിച്ച ദിവസത്തിൽ കർത്താവിനൊടു പറഞ്ഞത എന്തെന്നാൽ,

൧ എന്റെ ബലമായ യഹൊവായെ, ഞാൻ നിന്നെ സ്നെഹിക്കും.
൨ യഹൊവാ എന്റെ പാറയും, എന്റെ കൊട്ടയും, എന്നെ വിടുവിക്കുന്നവനും, എന്റെ ദൈവവും, ഞാൻ ആശ്രയിച്ചിരിക്കുന്ന എന്റെ ബലവും, എന്റെ പരിചയും, എന്റെ രക്ഷയുടെ കൊമ്പും, എന്റെ ഉയൎന്ന സങ്കെത സ്ഥലവും ആകുന്നു.
൩ സ്തുതിക്കപ്പെടത്തക്ക യഹൊവായെ ഞാൻ നൊക്കി വിളിക്കും; എന്നാൽ ഞാൻ എന്റെ ശത്രുക്കളിൽനിന്ന രക്ഷപ്പെടും.
൪ മരണ വെദനകൾ എന്നെ ചുററി, ദൈവഭക്തിയില്ലാത്തവരുടെ പ്രവാഹങ്ങൾ എന്നെ ഭമിപ്പിക്കയും ചെയ്തു.

# സങ്കീൎത്തനങ്ങൾ.

൫ നരകവെദനകൾ എന്നെ വളഞ്ഞു, മരണത്തിന്റെ കെണികളും ഇനിക്ക മുമ്പിട്ടു.

൬ എന്റെ ഞെരുക്കത്തിൽ ഞാൻ യഹൊവായെ നൊക്കി വിളിച്ചു, എന്റെ ദൈവത്തൊട നിലവിളിച്ചു; അവൻ തന്റെ ആലയത്തിൽനിന്ന എന്റെ ശബ്ദത്തെ കെട്ടു; എന്റെ നിലവിളി അവന്റെ മുമ്പാകെ അവന്റെ ചെവികളിലെക്ക തന്നെ ചെല്ലുകയും ചെയ്തു.

൭ അപ്പൊൾ ഭൂമി കുലുങ്ങി, ഇളകി; പൎവതങ്ങളുടെ അടിസ്ഥാനങ്ങൾ കൂടെ ചഞ്ചലപ്പെട്ടു, കുലുങ്ങി, എന്തുകൊണ്ടെന്നാൽ അവൻ കൊപിച്ചു.

൮ അവന്റെ മൂക്കിൽനിന്ന പുക പുറപ്പെട്ടു; അവന്റെ വായിൽനിന്ന അഗ്നി ദഹിപ്പിച്ചു; അതിനാൽ തീക്കനലുകൾ കത്തി.

൯ അവൻ ആകാശങ്ങളെയും താഴ്ത്തി, ഇറങ്ങി: ഇരുളും അവന്റെ പാദങ്ങളുടെ കീഴിൽ [ഉണ്ടായിരുന്നു.]

൰ വിശെഷിച്ചും, അവൻ കെറുബിന്മെൽ കരെറി പറന്നു; അവൻ കാററ ചിറകുകളുടെ മെലും പറന്നു.

൰൧ അവൻ ഇരുളിനെ തന്റെ രഹസ്യ സ്ഥലമാക്കി; അവന്ന ചുററുമിരുന്ന അവന്റെ കൂടാരം ഇരുണ്ട വെള്ളങ്ങളും ആകാശത്തുള്ള കാർമെഘങ്ങളും [ആയിരുന്നു.]

൰൨ അവന്റെ മുമ്പാകെ ഉള്ള പ്രകാശത്താൽ അവന്റെ കാർമെഘങ്ങൾ കടന്നു; ആലിപ്പഴങ്ങളും തീക്കനലുകളും തന്നെ.

൰൩ അത്രയുമല്ല, യഹൊവാ ആകാശങ്ങളിൽ ഇടി മുഴക്കി; മഹാ ശ്രെഷ്ഠൻ തന്റെ ശബ്ദവുമിട്ടു; ആലിപ്പഴങ്ങളും തീക്കനലുകളും തന്നെ.

൰൪ അവൻ തന്റെ അസ്ത്രങ്ങളെയും അയച്ചു, അവരെ ചിതറിച്ചു; അവൻ മിന്നലുകളെ വൎദ്ധിപ്പിച്ചു, അവരെ തൊല്പിക്കയും ചെയ്തു.

൰൫ അപ്പൊൾ യഹൊവായെ, നിന്റെ ശാസനയാലും നിന്റെ മൂക്കിലെ ദ്വാരങ്ങളുടെ ശ്വാസത്താലും വെള്ളങ്ങളുടെ ചാലുകൾ കാണപ്പെട്ടു; ഭൂലൊകത്തിന്റെ അടിസ്ഥാനങ്ങളും വെളിപ്പെട്ടു.

൰൬ അവൻ ഉയരത്തിൽനിന്ന അയച്ചു, അവൻ എന്നെ പിടിച്ചു; അവൻ ഏറിയ വെള്ളങ്ങളിൽനിന്ന എന്നെ വലിച്ചെടുത്തു.

൰൭ അവൻ എന്റെ ബലമുള്ള ശത്രുവിൽനിന്നും, എന്നെ പകച്ചവരിൽനിന്നും എന്നെ വിടുവിച്ചു; എന്തുകൊണ്ടെന്നാൽ അവർ എന്നിലും അധികം ശക്തിയുള്ളവർ ആയിരുന്നു.

൰൮ എന്റെ അനൎത്ഥ ദിവസത്തിൽ അവർ ഇനിക്ക മുമ്പിട്ടു; എന്നാൽ യഹൊവാ ഇനിക്ക ആധാരവായിരുന്നു.

൰൯ അവൻ എന്നെ ഒരു വിശാല സ്ഥലത്തെക്കും കൊണ്ടു

പൊയി, എന്നിൽ പ്രിയമുണ്ടായിരുന്നതുകൊണ്ട അവൻ എന്നെ വിടുവിച്ചു.

൨൦ യഹൊവാ എന്റെ നീതിപ്രകാരം ഇനിക്ക പ്രതിഫലം നൽകി: എന്റെ കൈകളുടെ വെടിപ്പിൻ പ്രകാരം അവൻ ഇനിക്ക പകരം തന്നു.

൨൧ എന്തെന്നാൽ ഞാൻ യഹൊവായുടെ വഴികളെ പ്രമാണിച്ചു: ഞാൻ എന്റെ ദൈവത്തിൽനിന്ന ദുഷ്ടതയായി പൊയിട്ടുമില്ല.

൨൨ എന്തുകൊണ്ടെന്നാൽ അവന്റെ ന്യായവിധികൾ ഒക്കയും എന്റെ മുമ്പാകെ [ഉണ്ടായിരുന്നു;] അവന്റെ കല്പനകളെ ഞാൻ എന്നിൽനിന്ന അകററികളയാതെയുമിരുന്നു.

൨൩ വിശെഷിച്ചു, ഞാൻ അവനൊടു കൂടെ നെരുള്ളവൻ ആയിരുന്നു; എന്റെ അകൃത്യത്തിൽനിന്ന ഞാൻ എന്നെ തന്നെ കാത്തു.

൨൪ ആയതുകൊണ്ട, യഹൊവാ ഇനിക്ക എന്റെ നീതിപ്രകാരവും, തന്റെ കണ്ണുകൾക്ക മുമ്പാകെ എന്റെ കൈകളുടെ വെടിപ്പിൻ പ്രകാരവും പകരം നൽകി.

൨൫ കരുണയുള്ളവനൊട കൂടെ നീ കരുണയുള്ളവനാകും; നെരുള്ളവനൊടു കൂടെ നീ നെരുള്ളവനാകും.

൨൬ ശുദ്ധമുള്ളവനൊടു കൂടെ നീ ശുദ്ധമുള്ളവനാകും: മറുതലക്കാരനൊടു നീ മറുക്കുന്നവനാകും.

൨൭ എന്തുകൊണ്ടെന്നാൽ സങ്കടപ്പെടുന്ന ജനത്തെ നീ രക്ഷിക്കും; എങ്കിലും ഉയൎന്ന കണ്ണുകളെ താഴ്ത്തും.

൨൮ എന്തെന്നാൽ നീ എന്റെ വിളക്കിനെ കത്തിക്കും: എന്റെ ദൈവമായ യഹൊവാ എന്റെ അന്ധകാരത്തെ പ്രകാശമാക്കും.

൨൯ എന്തുകൊണ്ടെന്നാൽ നിന്നാൽ ഞാൻ ഒരു സൈന്യത്തിൽ കൂടി പാഞ്ഞുപൊയി: എന്റെ ദൈവത്താൽ ഞാൻ ഒരു മതിലിന്മെൽ കൂടി ചാടുകയും ചെയ്തു.

൩൦ ദൈവത്തിന്റെ വഴി തികവുള്ളത [ആകുന്നു;] യഹൊവായുടെ വചനം ശൊധന ചെയ്യപ്പെട്ടതാകുന്നു: തങ്കൽ ആശ്രയിക്കുന്ന എല്ലാവൎക്കും അവൻ ഒരു പരിച [ആകുന്നു.]

൩൧ എന്തുകൊണ്ടെന്നാൽ യഹൊവാ അല്ലാതെ ദൈവം ആരുള്ളു? അത്രയുമല്ല, നമ്മുടെ ദൈവം ഒഴികെ പാറ ആരുള്ളു?

൩൨ എന്നെ ശക്തികൊണ്ട ധരിപ്പിക്കുന്നവനും എന്റെ വഴിയെ നെരാക്കുന്നവനും ദൈവം [ആകുന്നു.]

൩൩ അവൻ എന്റെ കാലുകളെ മാനുകളുടെ [കാലുകളെ] പൊലെ ആക്കി, എന്റെ ഉയൎന്ന സ്ഥലങ്ങളിൽ എന്നെ നിൎത്തുന്നു.

# സങ്കീൎത്തനങ്ങൾ.

൩൪ അവൻ എന്റെ കൈകളെ യുദ്ധത്തിനായിട്ട അഭ്യസിപ്പിക്കുന്നു; പിച്ചള കൊണ്ടുള്ള വില്ല എന്റെ ഭുജങ്ങളാൽ ഒടിക്കപ്പെടുന്നു.

൩൫ നീ നിന്റെ രക്ഷയുടെ പരിചയെയും ഇനിക്ക തന്നിരിക്കുന്നു: നിന്റെ വലത്തു കൈ എന്നെ താങ്ങി, നിന്റെ സൌമ്യത എന്നെ വലിയവനാക്കുകയും ചെയ്തു.

൩൬ എന്റെ കീഴിൽ എന്റെ കാലടികളെ നീ വിശാലപ്പെടുത്തി; അതകൊണ്ട എന്റെ കാലുകൾ വഴുതിയില്ല.

൩൭ ഞാൻ എന്റെ ശത്രുക്കളുടെ പിന്നാലെ ചെന്ന, അവരെ പിടിച്ചു: അവർ നശിച്ചുപൊയത വരെക്കും ഞാൻ പിന്തിരിഞ്ഞതുമില്ല.

൩൮ ഞാൻ അവരെ മുറിവെല്പിച്ചു; അവൎക്ക എഴുനില്പാൻ വഹിയാ; അവർ എന്റെ പാദങ്ങളുടെ കീഴിൽ വീണിരിക്കുന്നു.

൩൯ എന്തകൊണ്ടെന്നാൽ നീ എന്നെ യുദ്ധത്തിന ശക്തികൊണ്ട അര കെട്ടി: ഇനിക്ക വിരൊധമായി എഴുനീറ്റവരെ നീ എന്റെ കീഴിൽ അടക്കി.

൪൦ ഞാൻ എന്നെ പകെക്കുന്നവരെ സംഹരിക്കെണ്ടുന്നതിന, നീ എന്റെ ശത്രുക്കളുടെ കഴുത്തുകളെയും ഇനിക്ക തന്നു.

൪൧ അവർ നിലവിളിച്ചു, എങ്കിലും രക്ഷിക്കുന്നവൻ ഉണ്ടായിരുന്നില്ല; യഹൊവായൊട തന്നെ [നിലവിളിച്ചു,] എങ്കിലും അവൻ അവരെ ചെവികൊണ്ടില്ല.

൪൨ അപ്പൊൾ ഞാൻ അവരെ കാററിന്റെ മുമ്പിലുള്ള പൊടിയെ പൊലെ പൊടിച്ചു: വീഥികളിലെ ചെളിയെ പൊലെ ഞാൻ അവരെ കളഞ്ഞു.

൪൩ ജനങ്ങളുടെ കലഹങ്ങളിൽനിന്ന നീ എന്നെ വിടുവിച്ചു; നീ എന്നെ പുറജാതികൾക്ക പ്രമാണിയാക്കിയിരിക്കുന്നു; ഞാൻ അറിഞ്ഞിട്ടില്ലാത്ത ജനം എന്നെ സെവിക്കും.

൪൪ അവർ എന്നെ കുറിച്ച കെൾക്കുന്ന ഉടനെ അവർ എന്നെ അനുസരിക്കും: അന്യന്മാരും ഇനിക്ക കീഴടങ്ങും.

൪൫ അന്യന്മാർ ക്ഷയിക്കും, തങ്ങളുടെ ഉറപ്പുള്ള സ്ഥലങ്ങളിൽനിന്ന പെടിച്ച പൊകയും ചെയ്യും.

൪൬ യഹൊവാ ജീവിച്ചിരിക്കുന്നു; എന്റെ പാറ വാഴ്ത്തപ്പെട്ടത [ആകട്ടെ:] എന്റെ രക്ഷയുടെ ദൈവവും ഉന്നതപ്പെടട്ടെ.

൪൭ ഇനിക്കായിട്ട പകരം ചെയ്കയും, ജനങ്ങളെ ഇനിക്ക കീഴാക്കുകയും ചെയ്യുന്നവൻ ദൈവം [ആകുന്നു.]

൪൮ അവൻ എന്റെ ശത്രുക്കളിൽനിന്ന എന്നെ വിടുവിക്കുന്നു: അത്രയുമല്ല, ഇനിക്ക വിരൊധമായി എഴുനീല്ക്കുന്നവരുടെ മീതെ നീ എന്നെ ഉയൎത്തുന്നു: ക്രൂരതയുള്ള മനുഷ്യനിൽനിന്ന നീ എന്നെ വിടുവിച്ചിരിക്കുന്നു.

൪൯ ഇതകൊണ്ട, യഹൊവായെ, പുറജാതികളുടെ ഇടയി

൪൯ ഞാൻ നിന്നെ അറിയിച്ചു, നിന്റെ നാമത്തിന സ്തുതി പാടും.

൫൦ അവൻ തന്റെ രാജാവിന രക്ഷയെ വലുതാക്കുന്നു; താൻ അഭിഷെകം ചെയ്യുവനായ ദാവീദിനൊടും അവന്റെ സന്തതിയൊടും എന്നെക്കും കരുണ ചെയ്യുന്നു.

## ൧൯ സങ്കീൎത്തനം.

൧ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നു: ആകാശതട്ടും അവന്റെ കൈക്രിയയെ കാണിക്കുന്നു.

൨ ഒരു പകൽ മറുപകലിന വാക്കിനെ ഉച്ചരിക്കുന്നു; ഒരു രാത്രി മറുരാത്രിക്ക അറിവിനെ അറിയിക്കയും ചെയ്യുന്നു.

൩ അവയുടെ ശബ്ദം കെൾക്കപ്പെടാത്ത ഭാഷയുമില്ല വാക്കുകളുമില്ല.

൪ ഭൂമിയിൽ എല്ലാടവും അവയുടെ രെഖയും, ഭൂലൊകത്തിന്റെ അവസാനത്തൊളം അവയുടെ വചനങ്ങളും പുറപ്പെട്ടിരിക്കുന്നു. അവയിൽ അവൻ സൂൎയ്യന ഒരു കൂടാരം ഇട്ടു;

൫ അവൻ തന്റെ അറയിൽനിന്ന പുറപ്പെടുന്ന മണവാളൻ എന്ന പൊലെ [ആകുന്നു.] പരാക്രമമുള്ളവൻ എന്ന പൊലെ ഒട്ടം ഒടുവാൻ സന്തൊഷിക്കുന്നു.

൬ ആകാശത്തിന്റെ അററത്തനിന്ന അവന്റെ പുറപ്പാടും, അതിന്റെ അറുതികൾ വരെയും അവന്റെ ചുററ സഞ്ചാരവും [ആകുന്നു:] അവന്റെ ഉഷ്ണത്തിൽനിന്ന മറവായിരിക്കുന്നത ഒന്നുമില്ല.

൭ യഹൊവായുടെ വെദപ്രമാണം പരിപൂൎണ്ണമായി, ആത്മാവിനെ തിരിക്കുന്നതാകുന്നു; യഹൊവായുടെ സാക്ഷി സത്യമുള്ളതായി, സാധുവിനെ ജ്ഞാനിയാക്കുന്നതാകുന്നു.

൮ യഹൊവായുടെ ന്യായപ്രമാണങ്ങൾ നെരുള്ളവയായി, ഹൃദയത്തെ സന്തൊഷിപ്പിക്കുന്നവയാകുന്നു: യഹൊവായുടെ കല്പന നിൎമ്മലമുള്ളതായി, കണ്ണുകളെ പ്രകാശിപ്പിക്കുന്നതാകുന്നു.

൯ യഹൊവായൊടുള്ള ഭയം വെടിപ്പുള്ളതായി, എന്നെക്കും നിലനില്ക്കുന്നതാകുന്നു: യഹൊവായുടെ ന്യായവിധികൾ സത്യവും മുഴുവനും നീതിയുമുള്ളവ [ആകുന്നു.]

൧൦ അവ പൊന്നിനെക്കാളും, വളരെ നല്ല തങ്കത്തെക്കാളും അധികം ആഗ്രഹിക്കപ്പെടത്തക്കവയും; തെനിനെക്കാളും, തെങ്കട്ടയെക്കാളും അധികം മധുരമുള്ളവയും [ആകുന്നു.]

൧൧ അത്രയുമല്ല, അവയാൽ നിന്റെ ഭൃത്യന ബുദ്ധി ഉപദെശിക്കപ്പെട്ടിരിക്കുന്നു: അവയെ പ്രമാണിക്കുന്നതിനാൽ വളരെ പ്രതിഫലവും [ഉണ്ട.]

൧൨ [തന്റെ] പിഴകളെ തിരിച്ചറിയുന്നവൻ ആര? രഹസ്യമായുള്ള [കുററങ്ങളിൽനിന്ന] നീ എന്നെ വെടിപ്പാക്കെണമെ.

൧൩ അഹമ്മതിയായുള്ള [പാപങ്ങളിൽനിന്നും] നിന്റെ

ദാസനെ തടുക്കേണമെ; അവെക്ക എന്റെ മെൽ അധികാരം ഉണ്ടാകരുതെ: അപ്പൊൾ ഞാൻ നെരുള്ളവനാകും, മഹാദ്രൊഹത്തിൽനിന്ന കുററമില്ലാത്തവനായിരിക്കയും ചെയ്യും.

൧൪ എന്റെ ബലവും എന്നെ വീണ്ടെടുത്തവനുമായ യഹൊവായെ, എന്റെ വായിലെ വചനങ്ങളും എന്റെ ഹൃദയത്തിലെ ധ്യാനവും നിന്റെ മുമ്പാകെ ഇഷ്ടമുള്ളവയായിരിക്കുമാറാകട്ടെ.

## ൨൦ സങ്കീൎത്തനം.

¶ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവാ ഉപദ്രവ ദിവസത്തിൽ നിന്നെ ചെവിക്കൊള്ളുമാറാകട്ടെ: യാക്കൊബിന്റെ ദൈവത്തിന്റെ നാമം നിന്നെ ഉയൎത്തുമാറാകട്ടെ.

൨ ശുദ്ധമുള്ള സ്ഥലത്തനിന്ന നിനക്ക സഹായത്തെ അയച്ച, സീയൊനിൽനിന്ന നിനക്ക സഹായിക്കുമാറാകട്ടെ;

൩ നിന്റെ കാഴ്ചകളെ ഒക്കെയും ഒൎത്ത, നിന്റെ ഹൊമബലിയെ കൈക്കൊള്ളുമാറാകട്ടെ; സെലാഃ.

൪ അവൻ നിന്റെ ഹൃദയ പ്രകാരം നിനക്ക നൽകി, നിന്റെ വിചാരത്തെ ഒക്കെയും നിവൃത്തിക്കുമാറാകട്ടെ.

൫ ഞങ്ങൾ നിന്റെ രക്ഷയിൽ സന്തൊഷിച്ച, ഞങ്ങളുടെ ദൈവത്തിന്റെ നാമത്തിൽ [ഞങ്ങളുടെ] കൊടിയെ ഉയൎത്തും: യഹൊവാ നിന്റെ പ്രാൎത്ഥനകളെ ഒക്കെയും നിവൃത്തിക്കുമാറാകട്ടെ.

൬ യഹൊവാ താൻ അഭിഷെകം ചെയ്യുവനെ രക്ഷിക്കുന്നു എന്ന ഞാൻ ഇപ്പൊൾ അറിയുന്നു: അവൻ തന്റെ ശുദ്ധമുള്ള സ്വൎഗ്ഗത്തിൽനിന്ന തന്റെ വലത്ത കയ്യിന്റെ രക്ഷാ ശക്തികൊണ്ട അവനെ ചെവിക്കൊള്ളും.

൭ ചിലർ രഥങ്ങളിലും, ചിലർ കുതിരകളിലും [ആശ്രയിക്കുന്നു:] എന്നാൽ ഞങ്ങൾ ഞങ്ങളുടെ ദൈവമായ യഹൊവായുടെ നാമത്തെ ഒൎക്കും.

൮ അവർ താണ വീണുപൊയി: എന്നാൽ ഞങ്ങൾ എഴുനീറെറ, നെരെ നില്ക്കുന്നു.

൯ യഹൊവായെ, രക്ഷിക്കേണമെ: ഞങ്ങൾ അപെക്ഷിക്കുമ്പൊൾ രാജാവ ഞങ്ങളെ ചെവിക്കൊള്ളുമാറാകട്ടെ.

## ൨൧ സങ്കീൎത്തനം.

¶ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, രാജാവ നിന്റെ ബലത്തിൽ സന്തൊഷിക്കും: നിന്റെ രക്ഷയിൽ അവൻ എത്രയും വളരെ ആനന്ദിക്കും!

൨ അവന്റെ ഹൃദയത്തിലെ ആഗ്രഹത്തിൻ പ്രകാരം നീ അവന നൽകി: അവന്റെ അധരങ്ങളുടെ അപെക്ഷയെ നീ വിരൊധിച്ചിട്ടുമില്ല. സെലാഃ.

എൻ

൩ എന്തകൊണ്ടെന്നാൽ നീ നന്മയുടെ അനുഗ്രഹങ്ങൾ കൊ ണ്ട അവനെ മുമ്പിടുന്നു: നീ അവന്റെ തലയിൽ ഒരു തങ്ക കിരീടത്തെ വെക്കുന്നു.

൪ അവൻ നിന്നിൽനിന്ന ജീവനെ അപെക്ഷിച്ചു, എന്നാൽ നീ അവന എന്നെക്കും ദീൎഘദിവസങ്ങളെ കൊടുത്തു.

൫ നിന്റെ രക്ഷയിൽ അവന്റെ മഹത്വം വലിയത [ആകുന്നു; മഹത്വത്തെയും പ്രഭാവത്തെയും നീ അവന്റെ മെൽ ആക്കിയിരിക്കുന്നു.

൬ എന്തെന്നാൽ നീ എന്നെക്കും അനുഗ്രഹങ്ങൾക്കായിട്ട അവനെ ആക്കി; നിന്റെ മുഖപ്രസാദം കൊണ്ട അവനെ സന്തൊഷിപ്പിച്ചിരിക്കുന്നു.

൭ എന്തകൊണ്ടെന്നാൽ രാജാവ യഹൊവായിൽ ആശ്രയിക്കുന്നു; അത്യുന്നതനായവന്റെ കരുണ കൊണ്ട അവൻ ഇളകപ്പെടാതെയും ഇരിക്കും.

൮ നിന്റെ കൈ നിന്റെ സകല ശത്രുക്കളെയും കണ്ടെത്തും: നിന്റെ വലത്ത കൈ നിന്നെ പകെക്കുന്നവരെ കണ്ടെത്തും.

൯ നിന്റെ കൊപത്തിന്റെ സമയത്ത നീ അവരെ ഒരു തീച്ചൂളയെ പൊലെ ആക്കും: യഹൊവാ തന്റെ കൊപത്തിൽ അവരെ വിഴുങ്ങും, അഗ്നി അവരെ ദഹിപ്പിക്കയും ചെയ്യും.

൧൦ നീ അവരുടെ ഫലത്തെ ഭൂമിയിൽനിന്നും, അവരുടെ സന്തതിയെ മനുഷ്യപുത്രന്മാരുടെ ഇടയിൽനിന്നും നശിപ്പിക്കും.

൧൧ എന്തകൊണ്ടെന്നാൽ അവർ നിനക്ക വിരൊധമായി ദൊഷം വിചാരിച്ചു: [നടത്തിപ്പാൻ] തങ്ങൾക്ക കഴിയാത്തതായൊരു ദുൎവിചാരം അവർ വിചാരിച്ചു.

൧൨ അതകൊണ്ട നീ അവരെ ഒരു ലക്ഷ്യമായിട്ട വെച്ചു, അവരുടെ മുഖത്തിന നെരെ [നിന്റെ അസ്ത്രങ്ങളെ] ഞാണിന്മെൽ തൊടുക്കും.

൧൩ യഹൊവായെ, നീ നിന്റെ ശക്തിയിൽ തന്നെ ഉന്നതപ്പെടെണമെ; അപ്പൊൾ ഞാൻ നിന്റെ ബലത്തെ സ്തുതിച്ചു പാടും.

## ൨൨ സങ്കീൎത്തനം.

¶ ഐജലെത ശഹാറിന്മെൽ രാഗപ്രമാണിക്ക, ദാവീദിന്റെ ഒരു സങ്കീൎത്തനം.

എന്റെ ദൈവമെ, എന്റെ ദൈവമെ, നീ എന്നെ കൈവെടിഞ്ഞത എന്തിന? എന്റെ രക്ഷയിൽനിന്നും, എന്റെ അലച്ചയുടെ വചനങ്ങളിൽനിന്നും ദൂരമായിരിക്കുന്നത [എന്തിന?]

൨ എന്റെ ദൈവമെ, ഞാൻ പകൽ സമയത്ത നിലവിളിക്കുന്നു, എങ്കിലും നീ കെൾക്കുന്നില്ല, രാത്രികാലത്തും ഇനിക്ക ഒട്ടും മൌനമില്ല.

# സങ്കീൎത്തനങ്ങൾ.

൩ എന്നാൽ യിസ്രാഎലിന്റെ സ്തുതികളിൽ വസിക്കുന്നവ
നെ, നീ പരിശുദ്ധൻ [ആകുന്നു.]
൪ ഞങ്ങളുടെ പിതാക്കന്മാർ നിങ്കൽ ആശ്രയിച്ചു: അവർ ആ
ശ്രയിച്ചു, നീ അവരെ വിടുവിക്കയും ചെയ്തു.
൫ അവർ നിന്നൊട നിലവിളിച്ചു, വിടുവിക്കപ്പെട്ടു; അവർ
നിങ്കൽ ആശ്രയിച്ചു, ലജ്ജിക്കപ്പെട്ടിരുന്നതുമില്ല.
൬ എങ്കിലും ഞാൻ പുരുഷനല്ല, ഒരു കൃമിയും, മനുഷ്യരുടെ
നിന്ദയും, ജനത്താൽ ധിക്കരിക്കപ്പെട്ടവനും [ആകുന്നു.]
൭ എന്നെ കാണുന്ന എല്ലാവരും എന്നെ പരിഹസിക്കുന്നു; അ
വർ അധരം മലൎത്തി, തല കുലുക്കി,
൮ അവൻ, യഹൊവാ തന്നെ രക്ഷിക്കുമെന്ന വെച്ചു, അവ
നിൽ ആശ്രയിച്ചു: അവൻ അവനിൽ ഇഷ്ടപ്പെടുന്നു എങ്കിൽ
അവനെ വിടുവിക്കട്ടെ [എന്ന പറയുന്നു.]
൯ എന്നാൽ എന്നെ ഗൎഭപാത്രത്തിൽനിന്ന പുറപ്പെടുവിച്ചവ
ൻ നീ തന്നെ [ആകുന്നു;] ഞാൻ എന്റെ മാതാവിന്റെ മുല
കളിന്മെൽ [ആയിരുന്നപ്പൊൾ] നീ എന്നെ ആശ്രയിക്കുമാറാക്കി.
൰ ഗൎഭപാത്രത്തിൽനിന്ന ഞാൻ നിങ്കലെക്ക എല്പിക്കപ്പെട്ടു;
എന്റെ മാതാവിന്റെ ഗൎഭം മുതൽ നീ എന്റെ ദൈവം [ആ
കുന്നു.]
൰൧ ദുഃഖം സമീപമാകകൊണ്ടും, സഹായിപ്പാൻ ആരുമി
ല്ലായ്കകൊണ്ടും എന്നിൽനിന്ന ദൂരമായിരിക്കരുതെ.
൰൨ അനെകം കാളകൾ എന്നെ ചുററി: ബാശാനിലെ ബ
ലമുള്ള [കാളകൾ] എന്നെ വളഞ്ഞു.
൰൩ പറിച്ചു അലറുന്ന ഒരു സിംഹം പൊലെ, അവർ എ
ന്റെ നെരെ തങ്ങളുടെ വാ തുറന്നു.
൰൪ ഞാൻ വെള്ളം പൊലെ ഒഴിക്കപ്പെടുന്നു; എന്റെ അ
സ്ഥികൾ എല്ലാം ബന്ധം വിട്ടിരിക്കുന്നു: എന്റെ ഹൃദയം മെഴു
ക പൊലെ ആകുന്നു; അത എന്റെ കുടലുകളുടെ നടുവെ ഉ
രുകിയിരിക്കുന്നു.
൰൫ എന്റെ ശക്തി ഒട്ട പൊലെ ഉണങ്ങിയിരിക്കുന്നു; എ
ന്റെ നാവ എന്റെ അണ്ണാക്കിന പററിയിരിക്കുന്നു: നീ എ
ന്നെ മരണത്തിന്റെ പൊടിയിലെക്ക ഇട്ടും ഇരിക്കുന്നു.
൰൬ എന്തകൊണ്ടെന്നാൽ നായ്ക്കൾ എന്നെ വളഞ്ഞു; ദുഷ്ടന്മാ
രുടെ കൂട്ടം എന്നെ ചുററിക്കൊണ്ടു; അവർ എന്റെ കൈകളെ
യും കാലുകളെയും തുളെച്ചു.
൰൭ എന്റെ അസ്ഥികളെ ഒക്കെയും ഇനിക്ക എണ്ണാം: അ
വർ എന്റെ മെൽ സൂക്ഷിച്ച നൊക്കുന്നു.
൰൮ അവർ എന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയിൽ പ
കിട്ട, എന്റെ ഉടുപ്പിന്മെൽ ചീട്ടിടുന്നു.
൰൯ എന്നാലും യഹൊവായെ, എന്നിൽനിന്ന ദൂരമായിരിക്ക
രുതെ: എന്റെ ശക്തിയായുള്ളൊവെ, ഇനിക്ക സഹായിക്കുന്ന

ത്തിന വെഗം വരെണമെ.

൨൦ വാളിൽനിന്ന എന്റെ ആത്മാവിനെയും, നായുടെ ശ
ക്തിയിൽനിന്ന എന്റെ എകനെയും വിടുവിക്കെണമെ.

൨൧ സിംഹത്തിന്റെ വായിൽനിന്ന എന്നെ രക്ഷിക്കെണ
മെ; എന്തെന്നാൽ കാണ്ടാമൃഗങ്ങളുടെ കൊമ്പുകളുടെ ഇടയിൽ
നിന്ന നീ എന്നെ ചെവിക്കൊണ്ടിരിക്കുന്നു.

൨൨ ഞാൻ നിന്റെ നാമത്തെ എന്റെ സഹൊദരന്മാരൊ
ട അറിയിക്കും; സഭയുടെ നടുവിൽ ഞാൻ നിന്നെ സ്തുതിക്കും.

൨൩ യഹൊവായെ ഭയപ്പെടുന്നവരെ, അവനെ സ്തുതിപ്പി
ൻ: യാക്കൊബിന്റെ സകല സന്തതിയുമായുള്ളവരെ, അവ
നെ മഹത്വപ്പെടുത്തുവിൻ; യിസ്രാഎലിന്റെ സകല സന്തതി
യുമായുള്ളവരെ, അവനെ ഭയപ്പെടുവിൻ.

൨൪ എന്തകൊണ്ടെന്നാൽ ദുഃഖിതന്റെ ദുഃഖത്തെ അവൻ ധി
ക്കരിച്ചിട്ടുമില്ല വെറുത്തിട്ടുമില്ല; തന്റെ മുഖത്തെ അവനിൽനി
ന്ന മറച്ചിട്ടുമില്ല; എന്നാൽ അവൻ തന്നെ നൊക്കി വിളിച്ചപ്പൊ
ൾ താൻ ചെവിക്കൊണ്ടു.

൨൫ വലിയ സംഘത്തിൽ എന്റെ സ്തുതി നിന്നെ കുറിച്ച [ഉ
ണ്ടാകും:] അവനെ ഭയപ്പെടുന്നവരുടെ മുമ്പാകെ ഞാൻ എന്റെ
നെൎച്ചകളെ കഴിക്കും.

൨൬ സൌമ്യതയുള്ളവർ ഭക്ഷിച്ച തൃപ്തന്മാരാകും: യഹൊവാ
യെ അന്വെഷിക്കുന്നവർ അവനെ സ്തുതിക്കും: നിങ്ങളുടെ ഹൃ
ദയം എന്നെക്കും ജീവിക്കും.

൨൭ ഭൂമിയുടെ അറ്റത്തികൾ ഒക്കെയും ഒൎത്തുകൊണ്ട, യഹൊ
വായുടെ അടുക്കലെക്ക തിരിയും: ദെശങ്ങളിലെ വംശങ്ങൾ
ഒക്കെയും നിന്റെ മുമ്പാകെ വന്ദിക്കയും ചെയ്യും.

൨൮ എന്തകൊണ്ടെന്നാൽ രാജ്യം യഹൊവായിക്കുള്ളത [ആ
കുന്നു;] അവൻ ജാതികളുടെ ഇടയിൽ രാജ്യാധിപതിയും [ആ
കുന്നു.]

൨൯ ഭൂമിയിൽ പുഷ്ടിയുള്ളവർ എല്ലാവരും ഭക്ഷിച്ച വന്ദിക്കും;
പൊടിയിലെക്ക ഇറങ്ങുന്നവർ എല്ലാവരും അവന്റെ മുമ്പാകെ
കുമ്പിടെണ്ടി വരും; തന്റെ ആത്മാവിനെ ജീവിപ്പിപ്പാൻ ആ
ൎക്കും കഴികയില്ല.

൩൦ ഒരു സന്തതി അവനെ സെവിക്കും: അത യഹൊവാ
യിക്ക തലമുറയായിട്ട എണ്ണപ്പെടും.

൩൧ അവർ വന്ന, ജനിപ്പാനുള്ള ജനത്തൊട അവൻ [ഇ
തിനെ] ചെയ്തു എന്ന അവന്റെ നീതിയെ അറിയിക്കും.

## ൨൩ സങ്കീൎത്തനം.

൧ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവാ എന്റെ ഇടയൻ [ആകുന്നു:] ഇനിക്ക കുറവുണ്ടാ
കയില്ല.

൨ അവൻ എന്നെ പച്ചയായുള്ള മെച്ചിൽ സ്ഥലങ്ങളിൽ കിടത്തുന്നു; ശാന്തതയുള്ള വെള്ളങ്ങളുടെ അരികിലെക്ക അവൻ എന്നെ കൊണ്ടുപൊകുന്നു.

൩ അവൻ എന്റെ ആത്മാവിനെ തിരിപ്പിച്ചു, തന്റെ നാമം നിമിത്തം എന്നെ നീതിയുടെ വഴികളിൽ നടത്തുന്നു.

൪ അത്രയുമല്ല, ഞാൻ മരണത്തിന്റെ നിഴലിൻ താഴ്വരയിൽ നടന്നാലും, ഞാൻ ഒരു ദൊഷത്തെയും ഭയപ്പെടുകയില്ല: എന്തകൊണ്ടെന്നാൽ നീ എന്നൊട കൂടെ [ഉണ്ട;] നിന്റെ കൊലും നിന്റെ വടിയുമായവ തന്നെ എന്നെ ആശ്വസിപ്പിക്കുന്നു.

൫ എന്റെ ശത്രുക്കളുടെ സന്നിധിയിൽ നീ എന്റെ മുമ്പിൽ ഒരു ഭക്ഷണ പീഠത്തെ ഒരുക്കുന്നു: എന്റെ തലയെ നീ എണ്ണകൊണ്ട അഭിഷെകം ചെയ്യുന്നു; എന്റെ പാനപാത്രവും നിറഞ്ഞ കവിയുന്നു.

൬ നന്മയും കരുണയും എന്റെ ആയുസ്സുള്ള നാൾ ഒക്കെയും എന്നെ പിന്തുടരും നിശ്ചയം; ഞാൻ യഹൊവായുടെ ഭവനത്തിൽ എന്നെക്കും വസിക്കയും ചെയ്യും.

## ൨൪ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

ഭൂമിയും അതിന്റെ പൂൎണ്ണതയും, ഭൂചക്രവും അതിൽ വസിക്കുന്നവരും യഹൊവായുടെ [ആകുന്നു.]

൨ എന്തകൊണ്ടെന്നാൽ അവൻ അതിനെ സമുദ്രങ്ങളുടെ മെൽ സ്ഥാപിച്ചു, അതിനെ നദികളുടെ മെൽ ഉറപ്പിച്ചിരിക്കുന്നു.

൩ യഹൊവായുടെ പൎവ്വതത്തിലെക്ക ആര കരെറും? അവന്റെ ശുദ്ധമുള്ള സ്ഥലത്ത ആര നിലനില്ക്കും?

൪ വെടിപ്പുള്ള കൈകളും ശുദ്ധ ഹൃദയവും ഉള്ളവനായി, തന്റെ ആത്മാവിനെ മായയിലെക്ക കരെററാതെയും, വഞ്ചനയായി ആണയിടാതെയും ഉള്ളവൻ തന്നെ.

൫ അവൻ യഹൊവായിൽനിന്ന അനുഗ്രഹവും, തന്റെ രക്ഷയുടെ ദൈവത്തിൽനിന്ന നീതിയും ലഭിക്കും.

൬ അവനെ അന്വെഷിക്കുന്നവരായി, യാക്കൊബിന്റെ [ദൈവമെ,] നിന്റെ മുഖത്തെ അന്വെഷിക്കുന്നവരുടെ തലമുറ ഇത [ആകുന്നു.] സെലാഃ.

൭ വാതിലുകളെ, നിങ്ങളുടെ തലകളെ ഉയൎത്തുവിൻ; എന്നെക്കുമുള്ള കതകുകളെ, ഉയൎന്നിരിപ്പിൻ; എന്നാൽ മഹത്വത്തിന്റെ രാജാവ പ്രവെശിക്കും.

൮ മഹത്വത്തിന്റെ രാജാവ ആര? ബലവും ശക്തിയുമുള്ള യഹൊവാ; യുദ്ധത്തിൽ പരാക്രമമുള്ള യഹൊവാ തന്നെ.

൯ വാതിലുകളെ, നിങ്ങളുടെ തലകളെ ഉയൎത്തുവിൻ; എന്നെക്കുമുള്ള കതകുകളെ, ഉയൎന്നിരിപ്പിൻ; എന്നാൽ മഹത്വത്തിന്റെ രാജാവ പ്രവെശിക്കും.

൧൦ മഹത്വത്തിന്റെ ഈ രാജാവ ആർ? സൈന്യങ്ങളുടെ യഹൊവാ, അവൻ തന്നെ മഹത്വത്തിന്റെ രാജാവ [ആകുന്നു.] സെലാഃ.

## ൨൫ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, നിങ്കലെക്ക ഞാൻ എന്റെ ആത്മാവിനെ ഉയൎത്തുന്നു.

൨ എന്റെ ദൈവമെ, ഞാൻ നിന്നിൽ ആശ്രയിക്കുന്നു; ഞാൻ ലജ്ജിക്കപ്പെടരുതെ, എന്റെ ശത്രുക്കൾ എന്റെ നെരെ ജയസന്തൊഷപ്പെടരുതെ.

൩ അത്രയുമല്ല, നിന്നെ കാത്തിരിക്കുന്നവരിൽ ഒരുത്തനും ലജ്ജിക്കപ്പെടുകയില്ല: കാരണം ക്രൂടാതെ ദ്രൊഹം ചെയ്യുന്നവർ ലജ്ജിക്കപ്പെടും.

൪ യഹൊവായെ, നിന്റെ വഴികളെ എന്നൊട അറിയിക്കെണമെ; നിന്റെ ഊടുവഴികളെ ഇനിക്ക ഉപദെശിക്കെണമെ.

൫ നിന്റെ സത്യത്തിൽ എന്നെ നടത്തി, എന്നെ പഠിപ്പിക്കെണമെ; എന്തെന്നാൽ നീ എന്റെ രക്ഷയുടെ ദൈവം [ആകുന്നു;] ദിവസം മുഴുവനും ഞാൻ നിന്നെ കാത്തിരിക്കുന്നു.

൬ യഹൊവായെ, നിന്റെ മനസ്സലിവുകളെയും, നിന്റെ നല്ല കരുണകളെയും ഓൎക്കെണമെ; എന്തെന്നാൽ അവ പണ്ടുപണ്ടെ [ഉണ്ടായിരിക്കുന്നു.]

൭ എന്റെ ബാല്യത്തിലെ പാപങ്ങളെയും, എന്റെ അതിക്രമങ്ങളെയും ഓൎക്കരുതെ; യഹൊവായെ, നിന്റെ കരുണയിൻ പ്രകാരം നിന്റെ നന്മ നിമിത്തം എന്നെ ഓൎക്കെണമെ.

൮ യഹൊവാ നല്ലവനും നെരുള്ളവനും [ആകുന്നു:] അതകൊണ്ട അവൻ പാപികളെ വഴിയിൽ പഠിപ്പിക്കും.

൯ സൌമ്യതയുള്ളവരെ അവൻ ന്യായത്തിൽ നടത്തും: സൌമ്യതയുള്ളവൎക്ക തന്റെ വഴിയെ ഉപദെശിക്കയും ചെയ്യും.

൧൦ യഹൊവായുടെ നിയമത്തെയും അവന്റെ സാക്ഷികളെയും ആചരിക്കുന്നവൎക്ക അവന്റെ ഊടുവഴികൾ ഒക്കെയും കരുണയും സത്യവും [ആകുന്നു.]

൧൧ യഹൊവായെ, നിന്റെ നാമം നിമിത്തമായിട്ട എന്റെ അകൃത്യത്തെ മൊചിക്കെണമെ; എന്തെന്നാൽ അത വലിയത [ആകുന്നു.]

൧൨ യഹൊവായെ ഭയപ്പെടുന്ന മനുഷ്യൻ ആർ? അവൻ തെരിഞ്ഞെടുക്കെണ്ടുന്ന വഴിയിൽ അവൻ അവന ഉപദെശിക്കും.

൧൩ അവന്റെ ആത്മാവ നന്മയൊടെ വസിക്കും; അവന്റെ സന്തതി ഭൂമിയെ അവകാശമായനുഭവിക്കയും ചെയ്യും.

൧൪ യഹൊവായുടെ രഹസ്യം അവനെ ഭയപ്പെടുന്നവരൊ

ട കൂടെ [ഉണ്ട;] അവരൊട അവൻ തന്റെ നിയമത്തെ അ
റിയിക്കയും ചെയ്യും.
൧൫ എന്റെ കണ്ണുകൾ എപ്പൊഴും യഹൊവായിലെക്ക [ആ
കുന്നു;] എന്തെന്നാൽ അവൻ എന്റെ കാലുകളെ വലയിൽനി
ന്ന വിടുവിക്കും.
൧൬ എങ്കലെക്ക നൊക്കി, എന്നൊട കരുണയുണ്ടാകെണമെ;
എന്തെന്നാൽ ഞാൻ ഏകനും ദുഃഖിതനും [ആയിരിക്കുന്നു.]
൧൭ എന്റെ ഹൃദയത്തിലെ സങ്കടങ്ങൾ വൎദ്ധിച്ചിരിക്കുന്നു: എ
ന്റെ ഞെരുക്കങ്ങളിൽനിന്ന എന്നെ പുറപ്പെടുവിക്കെണമെ.
൧൮ എന്റെ ദുഃഖത്തെയും എന്റെ വെദനയെയും നൊ
ക്കി, എന്റെ പാപങ്ങളെ ഒക്കെയും നീക്കിക്കളയെണമെ.
൧൯ എന്റെ ശത്രുക്കളെ വിചാരിക്കെണമെ: എന്തെന്നാൽ
അവർ പെരുകിയിരിക്കുന്നു: അവർ ക്രൂരതയുള്ള ദ്വെഷം കൊ
ണ്ട എന്നെ ദ്വെഷിക്കുന്നു.
൨൦ എന്റെ ആത്മാവിനെ കാത്ത, എന്നെ വിടുവിക്കെണ
മെ: ഞാൻ ലജ്ജിക്കപ്പെടരുതെ; എന്തെന്നാൽ ഞാൻ നിന്നിൽ
ആശ്രയിക്കുന്നു.
൨൧ പരമാൎത്ഥതയും നെരും എന്നെ രക്ഷിക്കുമാറാകട്ടെ; എ
ന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ കാത്തിരിക്കുന്നു.
൨൨ ദൈവമെ, യിസ്രാഎലിനെ അവന്റെ സകല സങ്ക
ടങ്ങളിൽനിന്നും വീണ്ടെടുക്കെണമെ.

## ൨൬ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, എന്നൊട ന്യായം വിധിക്കെണമെ; എന്തുകൊ
ണ്ടെന്നാൽ ഞാൻ എന്റെ പരമാൎത്ഥതയിൽ നടന്നു: ഞാൻ യ
ഹൊവായിൽ തന്നെ ആശ്രയിച്ചിരിക്കുന്നു: അതുകൊണ്ട ഞാൻ
ചഞ്ചലപ്പെടുകയില്ല.
൨ യഹൊവായെ, എന്നെ പരീക്ഷിച്ച, എന്നെ ശൊധന
ചെയ്യെണമെ; എന്റെ ഇന്ദ്രിയങ്ങളെയും, എന്റെ ഹൃദയത്തെ
യും ശൊധന നൊക്കെണമെ.
൩ എന്തെന്നാൽ നിന്റെ ആൎദ്രകരുണ എന്റെ കണ്ണുകൾക്കു
മുമ്പാകെ [ഉണ്ട:] ഞാൻ നിന്റെ സത്യത്തിൽ നടന്നുമിരിക്കു
ന്നു.
൪ വ്യൎത്ഥമായുള്ളവരൊട കൂടെ ഞാൻ ഇരുന്നിട്ടില്ല, വ്യാ
ജിയുള്ളവരൊട കൂടെ ഞാൻ പ്രവെശിക്കയുമില്ല.
൫ ദൊഷം ചെയ്യുന്നവരുടെ കൂട്ടത്തെ ഞാൻ പകെച്ചിരിക്കു
ന്നു; ദുഷ്ടന്മാരൊട കൂടെ ഞാൻ ഇരിക്കയുമില്ല.
൬ ഞാൻ കുററമില്ലായ്മയിൽ എന്റെ കൈകളെ കഴുകും: അ
ങ്ങിനെ, യഹൊവായെ, ഞാൻ നിന്റെ പീഠത്തെ ചുററി വ
രും:

൭ ഞാൻ സ്തോത്രത്തിന്റെ ശബ്ദത്തോടെ കെൾപ്പിപ്പാനും
നിന്റെ അത്ഭുത പ്രവൃത്തികളെ ഒക്കെയും അറിയിപ്പാനുമിയാ
ട്ട ആകുന്നു.
൮ യഹോവായെ, നിന്റെ ഭവനത്തിന്റെ വാസസ്ഥല
ത്തെയും, നിന്റെ മഹത്വത്തിന്റെ കൂടാരസ്ഥലത്തെയും ഞാ
ൻ സ്നെഹിച്ചിരിക്കുന്നു.
൯ പാപികളൊടു കൂടെ എന്റെ ആത്മാവിനെയും, രക്ത
പ്രിയമുള്ളവരൊടു കൂടെ എന്റെ ജീവനെയും കൂട്ടരുതെ:
൧൦ അവരുടെ കൈകളിൽ ദുഷ്കൃത [ഉണ്ടു;] അവരുടെ വല
ത്ത കൈ കൊഴകൾ കൊണ്ടു നിറഞ്ഞിരിക്കുന്നു.
൧൧ എന്നാൽ ഞാനൊ, ഞാൻ എന്റെ പരമാൎത്ഥതയിൽ ന
ടക്കും: എന്നെ വീണ്ടെടുത്തു, എന്നൊടു കരുണയുണ്ടാകെണമെ.
൧൨ എന്റെ കാലടി നെരെയുള്ള സ്ഥലത്ത നില്ക്കുന്നു: സം
ഘങ്ങളിൽ ഞാൻ യഹോവായെ വാഴ്ത്തും.

## ൨൭ സങ്കീൎത്തനം.

൧ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹോവാ എന്റെ വെളിച്ചവും എന്റെ രക്ഷയും [ആകുന്നു;]
ഞാൻ ആരെ ഭയപ്പെടും? യഹോവാ എന്റെ ജീവന്റെ ബ
ലം [ആകുന്നു;] ഞാൻ ആരെ പെടിക്കും?
൨ എന്റെ ശത്രുക്കളും എന്റെ വൈരികളുമായ ദുഷ്ടന്മാർ
എന്റെ മാംസത്തെ ഭക്ഷിപ്പാൻ എന്റെ നെരെ വന്നപ്പൊൾ,
അവർ തെറ്റി വീണു.
൩ ഇനിക്ക വിരൊധമായി ഒരു സൈന്യം പാളയമിറങ്ങി
യാലും, എന്റെ ഹൃദയം ഭയപ്പെടുകയില്ല: എന്റെ നെരെ യു
ദ്ധം ഉണ്ടായാലും, ഇതിൽ ഞാൻ ധൈൎയ്യപ്പെടും.
൪ ഒരു കാൎയ്യത്തെ ഞാൻ യഹോവായിൽനിന്ന അപെക്ഷി
ച്ചിട്ടുണ്ടു; അതിനെ തന്നെ ഞാൻ അന്വെഷിക്കും: ഞാൻ യ
ഹോവായുടെ സൌന്ദൎയ്യത്തെ കാണ്മാനും, അവന്റെ ആലയ
ത്തിൽ അന്വെഷിപ്പാനും ഞാൻ എന്റെ ആയുസ്സുള്ള നാൾ ഒക്കെ
യും യഹോവായുടെ ഭവനത്തിൽ വസിക്കെണ്ടുന്നതിന തന്നെ.
൫ എന്തെന്നാൽ അനൎത്ഥ നാളിൽ അവൻ തന്റെ കൂടാര
ത്തിൽ എന്നെ ഒളിപ്പിക്കും: തന്റെ കൂടാര മറവിൽ അവൻ എ
ന്നെ മറെക്കും, പാറയിന്മെൽ എന്നെ ഇരുത്തും.
൬ ഇപ്പൊഴും എന്റെ ചുറ്റും ഇരിക്കുന്ന എന്റെ ശത്രുക്കളു
ടെ മെൽ എന്റെ തല ഉയൎത്തപ്പെടും: അതുകൊണ്ടു ഞാൻ അ
വന്റെ കൂടാരത്തിൽ സന്തൊഷ ബലികളെ കഴിക്കും; ഞാൻ
പാടും, യഹോവായിക്ക തന്നെ സ്തുതികളെ പാടും.
൭ യഹോവായെ, ഞാൻ എന്റെ ശബ്ദത്തൊടെ നിലവിളി
ക്കുമ്പൊൾ കെൾക്കെണമെ: എന്നൊടു കരുണയുണ്ടായി, എ
ന്നെ ചെവിക്കൊണ്ടരുളെണമെ.

൮ എന്റെ മുഖത്തെ അന്വെഷിപ്പിൻ [എന്ന നീ കല്പിച്ചപ്പൊൾ,] യഹൊവായെ, ഞാൻ നിന്റെ മുഖത്തെ അന്വെഷിക്കും എന്ന എന്റെ ഹൃദയം നിന്നൊട പറഞ്ഞു.

൯ നിന്റെ മുഖത്തെ എന്നിൽനിന്ന മറെക്കരുതെ; നിന്റെ ദാസനെ കൊപത്തൊടെ ദൂരത്താക്കരുതെ: നീ എന്റെ സഹായമായി തീൎന്നു: എന്റെ രക്ഷയുടെ ദൈവമെ, എന്നെ കൈവിടരുതെ, എന്നെ ഉപെക്ഷിക്കയും അരുതെ.

൰ എന്തെന്നാൽ എന്റെ പിതാവും എന്റെ മാതാവും എന്നെ ഉപെക്ഷിക്കുമ്പൊൾ, യഹൊവാ എന്നെ ചെൎത്തുകൊള്ളും.

൰൧ യഹൊവായെ, എന്റെ ശത്രുക്കളുടെ നിമിത്തം നിന്റെ വഴിയെ ഇനിക്ക ഉപദെശിച്ച, നെരുള്ള വഴിയിൽ എന്നെ നടത്തെണമെ.

൰൨ എന്റെ ശത്രുക്കളുടെ ഇഷ്ടത്തിന എന്നെ എല്പിക്കരുതെ: എന്തകൊണ്ടെന്നാൽ കള്ളസാക്ഷികളും, ക്രൂരം നിശ്വസിക്കുന്നവരും ഇനിക്ക വിരൊധമായി എഴുനീറ്റിരിക്കുന്നു.

൰൩ എന്നാൽ ഞാൻ ജീവനുള്ളവരുടെ ദെശത്ത യഹൊവായുടെ നന്മയെ കാണുമെന്ന വിശ്വസിച്ചിരുന്നില്ല എങ്കിൽ,[ഞാൻ ക്ഷീണിച്ച പൊകമായിരുന്നു.]

൰൪ യഹൊവായെ കാത്തിരിക്ക; ധൈൎയ്യപ്പെട്ടിരിക്ക; എന്നാൽ അവൻ നിന്റെ ഹൃദയത്തെ സ്ഥിരപ്പെടുത്തും: യഹൊവായെ കാത്തിരിക്ക എന്ന ഞാൻ പറയുന്നു.

## ൨൮ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

എന്റെ പാറയായുള്ള യഹൊവായെ, ഞാൻ നിന്നെ നൊക്കി വിളിക്കും; നീ എന്നൊട മൌനമായിരുന്നാൽ, ഞാൻ കുഴിയിൽ ഇറങ്ങുന്നവരെന്ന പൊലെ ആയി തീരാതെ കണ്ട, എന്നൊട മൌനമായിരിക്കരുതെ.

൨ ഞാൻ നിന്നൊട അപെക്ഷിച്ച, എന്റെ കൈകളെ നിന്റെ ശുദ്ധമുള്ള രഹസ്യ സ്ഥലത്തിന നെരെ ഉയൎത്തുമ്പൊൾ, എന്റെ പ്രാൎത്ഥനയുടെ ശബ്ദത്തെ കെൾക്കെണമെ.

൩ ദുഷ്ടന്മാരൊടും, അകൃത്യം ചെയ്യുന്നവരൊടും കൂടെ എന്നെ വലിക്കരുതെ; അവർ തങ്ങളുടെ അയല്ക്കാരൊട സമാധാനം സംസാരിക്കുന്നു, എങ്കിലും തങ്ങളുടെ ഹൃദയത്തിൽ ദൊഷം [ഉണ്ട.]

൪ അവരുടെ ക്രിയകളിൻ പ്രകാരവും, അവരുടെ ശ്രമങ്ങളുടെ ദൊഷത്തിൻ പ്രകാരവും അവൎക്ക കൊടുക്കെണമെ; അവരുടെ കൈകളുടെ പ്രവൃത്തി പ്രകാരം അവൎക്ക കൊടുക്കെണമെ: അവരുടെ പ്രതിഫലം അവരൊട ചെയ്യെണമെ.

൫ അവർ യഹൊവായുടെ ക്രിയകളെയും, അവന്റെ കൈകളുടെ പ്രവൃത്തിയെയും വിചാരിക്കായ്ക്കകൊണ്ട, അവൻ അവ

രെ നശിപ്പിക്കും, അവരെ ഉരുവാക്കുകയുമില്ല.
൬ യഹോവാ സ്തുതിക്കപ്പെട്ടവനാകട്ടെ, എന്തുകൊണ്ടെന്നാ
ൽ അവൻ എന്റെ പ്രാൎത്ഥനകളുടെ ശബ്ദത്തെ കെട്ടിരിക്കുന്നു.
൭ യഹോവാ എന്റെ ബലവും എന്റെ പരിചയും [ആ
കുന്നു;] എന്റെ ഹൃദയം അവനിൽ ആശ്രയിച്ചു, ഇനിക്കു സ
ഹായം ഉണ്ടാകയും ചെയ്തു: അതുകൊണ്ടു എന്റെ ഹൃദയം വ
ളരെ സന്തോഷിക്കുന്നു; എന്റെ പാട്ടു കൊണ്ടു ഞാൻ അവ
നെ സ്തുതിക്കും.
൮ യഹോവാ അവരുടെ ബലം [ആകുന്നു;] താൻ അഭി
ഷേകം ചെയ്തവന്ന രക്ഷാ ബലവും അവൻ [ആകുന്നു.]
൯ നിന്റെ ജനത്തെ രക്ഷിച്ചു, നിന്റെ അവകാശത്തെ അ
നുഗ്രഹിക്കെണമെ; അവരെ മെയിച്ചു, അവരെ എന്നെക്കും ഉ
യൎത്തുകയും ചെയ്യെണമെ.

## ൨൯ സങ്കീൎത്തനം.

൧ ദാവീദിന്റെ ഒരു സങ്കീൎത്തനം.

ബലവാന്മാരുടെ പുത്രന്മാരെ, യഹോവായിക്കു കൊടുപ്പിൻ;
യഹോവായിക്കു മഹത്വത്തെയും ശക്തിയെയും കൊടുപ്പിൻ.
൨ യഹോവായിക്കു അവന്റെ നാമത്തിന തക്ക മഹത്വത്തെ
കൊടുപ്പിൻ; ശുദ്ധതയുടെ അലങ്കാരത്തോടെ യഹോവായെ
വന്ദിപ്പിൻ.
൩ യഹോവായുടെ ശബ്ദം വെള്ളങ്ങളുടെ മീതെ [ഉണ്ടു:]
മഹത്വത്തിന്റെ ദൈവം ഇടിമുഴക്കുന്നു: യഹോവാ വളരെ
വെള്ളങ്ങളുടെ മീതെ [ഇരിക്കുന്നു.]
൪ യഹോവായുടെ ശബ്ദം ശക്തിയുള്ളത [ആകുന്നു;] യ
ഹോവായുടെ ശബ്ദം മഹത്വത്തോടെ ഉള്ളത [ആകുന്നു.]
൫ യഹോവായുടെ ശബ്ദം കാരകിൽ വൃക്ഷങ്ങളെ തകൎക്കു
ന്നു; അത്രയുമല്ല, യഹോവാ ലബാനൊനിലെ കാരകിൽ വൃ
ക്ഷങ്ങളെ തകൎക്കുന്നു.
൬ അവൻ അവയെ കാളക്കുട്ടിയെ പൊലെയും, ലബാ
നൊനെയും ശിറിയൊനെയും കാണ്ടാമൃഗക്കുട്ടിയെ പൊലെ
യും തുള്ളിക്കുന്നു.
൭ യഹോവായുടെ ശബ്ദം അഗ്നിയുടെ ജ്വാലകളെ വെറു
തിരിക്കുന്നു.
൮ യഹോവായുടെ ശബ്ദം വനത്തെ ഇളക്കുന്നു; യഹോവാ
കാദെശ വനത്തെ ഇളക്കുന്നു.
൯ യഹോവായുടെ ശബ്ദം മാനുകളെ പ്രസവിക്കുമാറാക്കു
ന്നു, കാടുകളെയും വെളിയാക്കുന്നു: എന്നാൽ അവന്റെ ആല
യത്തിൽ ഒരൊരുത്തൻ അവന്റെ മഹത്വത്തെ കുറിച്ചു സംസാ
രിക്കുന്നു.
൧൦ യഹോവാ ജലപ്രളയത്തിന്മെൽ ഇരിക്കുന്നു; അത്രയുമ

ല്ല, യഹൊവാ എന്നെക്കും രാജാവായിരിക്കുന്നു.

൧൧ യഹൊവാ തന്റെ ജനത്തിന ശക്തിയെ കൊടുക്കും: യഹൊവാ തന്റെ ജനത്തെ സമാധാനം കൊണ്ട അനുഗ്രഹിക്കും.

## ൩൰ സങ്കീൎത്തനം.

¶ ദാവീദിന്റെ ഭവനം പ്രതിഷ്ഠിക്കപ്പെട്ടപ്പൊൾ പാടിയ പാട്ടാകുന്ന സങ്കീൎത്തനം.

യഹൊവായെ, ഞാൻ നിന്നെ പുകഴ്ത്തും; എന്തെന്നാൽ നീ എന്നെ ഉയൎത്തി, എന്റെ ശത്രുക്കളെ എന്റെ മെൽ സന്തൊഷിക്കുമാറാക്കീട്ടുമില്ല.

൨ എന്റെ ദൈവമായ യഹൊവായെ, ഞാൻ നിന്നെ നൊക്കി വിളിച്ചു, നീ എന്നെ സൌഖ്യമാക്കുകയും ചെയ്തു.

൩ യഹൊവായെ, നീ എന്റെ ആത്മാവിനെ പാതാളത്തിൽനിന്ന കരെറ്റി: ഞാൻ കുഴിയിലെക്ക ഇറങ്ങി പൊകാതെ ഇരിപ്പാൻ നീ എന്നെ ജീവനൊടെ രക്ഷിച്ചിരിക്കുന്നു.

൪ യഹൊവായുടെ ശുദ്ധിമാന്മാരെ, അവന പാടി, അവന്റെ ശുദ്ധതയുടെ ഒൎമ്മെക്കായിട്ട സ്തൊത്രം ചെയ്വിൻ.

൫ എന്തെന്നാൽ അവന്റെ കൊപം ഒരു ക്ഷണനെരം മാത്രമെ ഉള്ളു; അവന്റെ ഇഷ്ടത്തിൽ ജീവൻ [ഉണ്ടു:] സന്ധ്യയിങ്കൽ കരച്ചിൽ ഉണ്ടാകും, എങ്കിലും ഉഷസ്സിങ്കൽ സന്തൊഷം [വരുന്നു.]

൬ ഞാൻ ഒരുനാളും ഇളകപ്പെടുകയില്ല എന്ന ഞാൻ എന്റെ സുഖത്തിൽ പറഞ്ഞു.

൭ യഹൊവായെ, നീ നിന്റെ ഇഷ്ടം കൊണ്ട എന്റെ പൎവ്വതത്തെ ബലമായി നില്ക്കുമാറാക്കി: നീ നിന്റെ മുഖത്തെ മറെച്ചു, ഞാൻ വിഷാദപ്പെട്ടിരുന്നു.

൮ യഹൊവായെ, ഞാൻ നിന്നെ നൊക്കി വിളിച്ചു; ഞാൻ യഹൊവായൊട പ്രാൎത്ഥിക്കയും ചെയ്തു.

൯ ഞാൻ കുഴിയിലെക്ക ഇറങ്ങി പൊകുമ്പൊൾ, എന്റെ രക്തത്തിൽ എന്ത ലാഭമുള്ളു? ധൂളി നിന്നെ സ്തുതിക്കുമൊ? അത നിന്റെ സത്യത്തെ അറിയിക്കുമൊ?

൰ യഹൊവായെ, ചെവികൊണ്ട, എന്നൊട കരുണയുണ്ടാകെണമെ: യഹൊവായെ, എന്റെ സഹായകാരനായിരിക്കെണമെ.

൧൧ നീ എന്റെ വിലാപത്തെ എനിക്ക ആട്ടമാക്കി തീൎത്തു: നീ എന്റെ രട്ട വസ്ത്രത്തെ നീക്കി, എന്നെ സന്തൊഷം കൊണ്ട ധരിപ്പിച്ചു;

൧൨ എന്റെ മഹത്വം മൌനമായിരിക്കാതെ, നിനക്ക സ്തുതി പാടെണ്ടുന്നതിന ആകുന്നു. എന്റെ ദൈവമായ യഹൊവായെ, ഞാൻ നിനക്ക എന്നെക്കും സ്തൊത്രം ചെയ്യും.

## സങ്കീൎത്തനങ്ങൾ.

൪ കണ്ടാലും, ദൈവം എന്റെ സഹായകാരൻ [ആകുന്നു:] കൎത്താവ എന്റെ ആത്മാവിനെ താങ്ങുന്നവരൊട കൂടെ [ഉണ്ട.]

൫ അവൻ എന്റെ ശത്രുക്കളൊട തിന്മയെ പകരം ചെയ്യും: നിന്റെ സത്യത്തിൽ അവരെ ഛെദിച്ചുകളയെണമെ.

൬ ഞാൻ മനസ്സൊടെ നിനക്ക ബലി കഴിക്കും: യഹൊവാ യെ, ഞാൻ നിന്റെ നാമത്തെ സ്തുതിക്കും; എന്തെന്നാൽ അത നല്ലത.

൭ എന്തുകൊണ്ടെന്നാൽ അവൻ എന്നെ സകല ആപത്തിൽ നിന്നും വിടുവിച്ചു: എന്റെ കണ്ണ എന്റെ ശത്രുക്കളുടെ മെൽ നൊക്കുകയും ചെയ്യും.

## ൫൫ സങ്കീൎത്തനം.

¶ നെഗിനൊതിൻ മെൽ രാഗപ്രമാണിക്ക മസ്കിൽ. ദാവീദിന്റെ ഒരു സങ്കീൎത്തനം.

൧ ദൈവമെ, എന്റെ പ്രാൎത്ഥനയെ ചെവിക്കൊണ്ട, എന്റെ അപെക്ഷയിൽനിന്ന മറഞ്ഞിരിക്കരുതെ.

൨ എന്നൊട ശ്രദ്ധയായിരുന്ന, എന്നെ ചെവിക്കൊണ്ടരുളെണമെ: ശത്രുവിന്റെ ശബ്ദം ഹെതുവായിട്ടും, ദുഷ്ടന്റെ ഞെരുക്കം ഹെതുവായിട്ടും, ഞാൻ എന്റെ ധ്യാനത്തിൽ സങ്കടപ്പെട്ടു, നിലവിളിക്കുന്നു:

൩ എന്തെന്നാൽ അവർ എന്റെ നെരെ അതിക്രമം ചെയ്തു, കൊപത്തൊടെ എന്നെ പകെക്കുന്നു.

൪ എന്റെ ഹൃദയം എന്റെ ഉള്ളിൽ അതിവെദനപ്പെട്ടിരിക്കുന്നു: മരണ ഭീതികളും എന്റെ മെൽ വീണിരിക്കുന്നു.

൫ ഭയവും വിറയലും ഇനിക്ക വന്നിരിക്കുന്നു, പരിഭ്രമവും എന്നെ മൂടിയിരിക്കുന്നു.

൬ എന്നാൽ ഞാൻ പറഞ്ഞു, ഒരു പ്രാവിന്നുള്ള പൊലെ ഇനിക്ക ചിറകുകളെ ആര തരും! [അപ്പൊൾ] ഞാൻ പറന്നുപൊയി, സ്വസ്ഥമായിരിക്കും.

൭ കണ്ടാലും, [അപ്പൊൾ] ഞാൻ ദൂരത്ത വലഞ്ഞ, വനപ്രദെശത്ത പാൎത്തിരിക്കും. സെലാഃ.

൮ കൊടുങ്കാററിൽനിന്നും പെരുങ്കാററിൽനിന്നും ഒടിപ്പൊകുവാൻ ഞാൻ ബദ്ധപ്പെടും.

൯ കൎത്താവെ, നശിപ്പിച്ച, അവരുടെ നാവുകളെ ഖണ്ഡിക്കെണമെ: എന്തുകൊണ്ടെന്നാൽ ഞാൻ അതിക്രമത്തെയും കലഹത്തെയും നഗരത്തിൽ കണ്ടിരിക്കുന്നു.

൧൦ അവർ രാവും പകലും അതിന്റെ മതിലുകളിന്മെൽ അതിനെ ചുററുന്നു: അകൃത്യവും ഞെരുക്കവും അതിന്റെ നടുവിൽ [ഉണ്ട.]

൧൧ ദുഷ്ടത അതിന്റെ നടുവിൽ [ഉണ്ട:] ചതിവും വഞ്ച

ന്ന

നയും അതിന്റെ വീഥികളിൽനിന്ന വിട്ടുമാറുന്നില്ല.

൧൨ എന്തെന്നാൽ എന്നെ നിന്ദിച്ചവൻ ഒരു ശത്രു ആയിരുന്നില്ല; എന്നാൽ ഇനിക്ക സഹിക്കാമായിരുന്നു: ഇനിക്ക വിരോധമായി തന്നെ താൻ പുകഴ്ത്തിയവൻ എന്നെ പകെച്ചവനുമായിരുന്നില്ല; എന്നാൽ അവങ്കൽനിന്ന ഞാൻ മറഞ്ഞിരിക്കുമായിരുന്നു:

൧൩ എന്നാൽ എന്നോട സമനായ മനുഷ്യനും, ഇനിക്ക വഴി കാണിക്കുന്നവനും, ഇനിക്ക മുഖപരിചയമുള്ളവനുമായ നീ തന്നെ [ആയിരുന്നു.]

൧൪ നാം ഒന്നിച്ച സന്തൊഷത്തോടെ ആലൊചിച്ചു, ദൈവത്തിന്റെ ഭവനത്തിലെക്ക ഒരുമിച്ച നടന്നു.

൧൫ മരണം അവരെ പിടിക്കും, അവർ ജീവനൊടെ പാതാളത്തിലെക്ക ഇറങ്ങും: എന്തെന്നാൽ ദുഷ്ടത അവരുടെ വാസസ്ഥലങ്ങളിലും അവരുടെ ഇടയിലും [ഉണ്ട.]

൧൬ എന്റെ അവസ്ഥയൊ, ഞാൻ ദൈവത്തെ നൊക്കി വിളിക്കും; യഹൊവാ എന്നെ രക്ഷിക്കയും ചെയ്യും.

൧൭ ഞാൻ വൈകുന്നെരത്തും, കാലത്തും, ഉച്ചെക്കും, പ്രാൎത്ഥിച്ച, ഉച്ചത്തിൽ വിളിക്കും: അവൻ എന്റെ ശബ്ദത്തെ കെൾക്കയും ചെയ്യും.

൧൮ എന്നൊടുള്ള യുദ്ധത്തിൽനിന്ന അവൻ എന്റെ ആത്മാവിനെ സമാധാനത്തൊടെ വീണ്ടെടുത്തു: എന്തെന്നാൽ പലരും എന്നൊട കൂടെ ഉണ്ടായിരുന്നു.

൧൯ ആദിമുതലായി ഇരിക്കുന്നവനായ ദൈവം തന്നെ കെട്ട, അവരെ ദുഃഖിപ്പിക്കും. സെലാഃ. എന്തെന്നാൽ അവൎക്ക മനൊമാററമില്ല, അവർ ദൈവത്തെ ഭയപ്പെടുന്നുമില്ല.

൨൦ അവൻ തന്നൊട സമാധാനമായിരിക്കുന്നവരുടെ നെരെ തന്റെ കൈകളെ നീട്ടി, അവൻ തന്റെ ഉഭയസമ്മതത്തെ ലംഘിച്ചിരിക്കുന്നു.

൨൧ അവന്റെ വായിലെ [വചനങ്ങൾ] വെണ്ണയെക്കാൾ മൃദുത്വമുള്ളവയായിരുന്നു, എങ്കിലും അവന്റെ ഹൃദയത്തിൽ യുദ്ധം [ഉണ്ടായിരുന്നു:] അവന്റെ വാക്കുകൾ എണ്ണയെക്കാൾ മൃദുത്വമുള്ളവ ആയിരുന്നു, എങ്കിലും അവ തന്നെ ഊരിയ വാളുകൾ [ആയിരുന്നു.]

൨൨ നിന്റെ ചുമടിനെ യഹൊവായുടെ മെൽ വെച്ചുകൊൾക, എന്നാൽ അവൻ നിന്നെ താങ്ങും: നീതിമാൻ ഇളകപ്പെടുന്നതിന അവൻ ഒരുനാളും സമ്മതിക്കയില്ല.

൨൩ എങ്കിലും, ദൈവമെ, നീ അവരെ നാശത്തിന്റെ കുഴിയിലെക്ക ഇറക്കും: രക്തപ്രിയവും വഞ്ചനയുമുള്ള മനുഷ്യർ തങ്ങളുടെ ആയുസ്സിൽ പാതിയൊളവും ജീവിക്കയില്ല; എന്നാൽ ഞാൻ നിന്നിൽ ആശ്രയിക്കും.

## സങ്കീൎത്തനങ്ങൾ.

### ൫൬ സങ്കീൎത്തനം.

൰ യൊനാത-എലൊ-റെഹൊക്കിമിൻ [മെൽ] രാഗപ്രമാണിക്ക, ഫലിസ്ത്യക്കാർ തന്നെ ഗാഥിൽ പിടിച്ചപ്പൊൾ ദാവീദിന്റെ മിക്താമായ സങ്കീൎത്തനം.

൧ ദൈവമെ, എന്നൊട കരുണ ഉണ്ടാകെണമെ: എന്തെന്നാൽ മനുഷ്യൻ എന്നെ വിഴുങ്ങുമാറായിരിക്കുന്നു; അവൻ നാൾ തൊറും പൊരുതി, എന്നെ ഞെരുക്കുന്നു.

൨ എന്റെ ശത്രുക്കൾ ദിനംപ്രതി എന്നെ വിഴുങ്ങുമാറായിരിക്കുന്നു: എന്തെന്നാൽ അത്യുന്നതനായുള്ളൊവെ, എന്റെ നെരെ പൊരുതുന്നവർ പലർ [ആകുന്നു.]

൩ ഞാൻ ഭയപ്പെടുന്ന നാളിൽ ഞാൻ നിന്നിൽ ആശ്രയിക്കും.

൪ ഞാൻ ദൈവത്തിൽ അവന്റെ വചനത്തെ സ്തുതിക്കും; ഞാൻ ദൈവത്തിൽ ആശ്രയിച്ചു: ജഡം എന്നൊട ചെയ്യുന്നതിനെ ഞാൻ ഭയപ്പെടുകയില്ല.

൫ എല്ലാ ദിവസവും അവർ എന്റെ വാക്കുകളെ മറിക്കുന്നു: അവരുടെ വിചാരങ്ങൾ ഒക്കെയും എന്റെ നെരെ തിന്മെക്കായിട്ട [ആകുന്നു.]

൬ അവർ ഒന്നിച്ച കൂടി, ഒളിച്ചിരിക്കുന്നു; അവർ എന്റെ ആത്മാവിനായിട്ട പതിയിരിക്കുമ്പൊൾ, അവർ എന്റെ കാലടികളെ സൂക്ഷിക്കുന്നു.

൭ അവർ അകൃത്യത്താൽ ഒഴിഞ്ഞുപൊകുമൊ? ദൈവമെ, [നിന്റെ] കൊപത്തൊടെ ജനങ്ങളെ താഴെ തള്ളിക്കളയെണമെ.

൮ നീ എന്റെ അലച്ചിലുകളെ എണ്ണുന്നു: എന്റെ കണ്ണുനീരുകളെ നിന്റെ തൊല്ക്കുടത്തിൽ വെക്കെണമെ: [അവ] നിന്റെ പുസ്തകത്തിൽ അല്ലയൊ?

൯ ഞാൻ നിന്നെ നൊക്കിവിളിക്കുമ്പൊൾ തന്നെ എന്റെ ശത്രുക്കൾ പിന്തിരിയും: ഇതിനെ ഞാൻ അറിയുന്നു; എന്തെന്നാൽ ഇനിക്കായികൊണ്ട ദൈവം [ഉണ്ട.]

൰ ഞാൻ ദൈവത്തിൽ അവന്റെ വചനത്തെ സ്തുതിക്കും: ഞാൻ യഹൊവായിൽ അവന്റെ വചനത്തെ സ്തുതിക്കും.

൰൧ ഞാൻ ദൈവത്തിൽ ആശ്രയിച്ചിരിക്കുന്നു; മനുഷ്യൻ എന്നൊട ചെയ്യുന്നതിനെ ഞാൻ ഭയപ്പെടുകയില്ല.

൰൨ ദൈവമെ, നിനക്കുള്ള നെൎച്ചകൾ എന്റെ മെൽ [ഉണ്ട:] ഞാൻ നിനക്ക സ്തുതികളെ ചെയ്യും.

൰൩ എന്തെന്നാൽ നീ എന്റെ ആത്മാവിനെ മരണത്തിൽനിന്ന വിടുവിച്ചിരിക്കുന്നു: ദൈവത്തിന്റെ മുമ്പാകെ ജീവനുള്ളവരുടെ പ്രകാശത്തിൽ ഞാൻ നടക്കെണ്ടുന്നതിന, നീ എന്റെ പാദങ്ങളെ വീഴ്ചയിൽനിന്ന വിടുവിക്കയില്ലയൊ?

# സങ്കീൎത്തനങ്ങൾ.

## ൫൭ സങ്കീൎത്തനം.

¶ അൽതസ്സെതിൻ "മെൽ" രാഗപ്രമാണിക്ക. ഗുഹയിൽ താൻ ശാവുലിന്റെ മുമ്പിൽനിന്ന ഓടിയപ്പൊൾ ദാവീദിന്റെ മിക്താമായ സങ്കീൎത്തനം.

൧ ദൈവമെ, എന്നൊട കരുണ ഉണ്ടാകെണമെ, എന്നൊട കരുണ ഉണ്ടാകെണമെ: എന്തെന്നാൽ എന്റെ ആത്മാവ നിന്നിൽ ആശ്രയിക്കുന്നു: അത്രയുമല്ല, ൟ ആപത്തുകൾ ഒഴിഞ്ഞുപൊകവൊളവും ഞാൻ നിന്റെ ചിറകുകളുടെ നിഴലിൽ ആശ്രയിക്കും.

൨ ഞാൻ അത്യുന്നതനായ ദൈവത്തെ, ഇനിക്കായിട്ട സകലത്തെയും പൂൎണ്ണമാക്കുന്ന ദൈവത്തെ തന്നെ നൊക്കിവിളിക്കും.

൩ അവൻ സ്വൎഗ്ഗത്തിൽനിന്ന അയച്ച, എന്നെ വിഴുങ്ങുവാനിരിക്കുന്നവന്റെ ധിക്കാരത്തിൽനിന്ന എന്നെ രക്ഷിക്കും. സെലാഃ. ദൈവം തന്റെ കരുണയെയും തന്റെ സത്യത്തെയും അയക്കും.

൪ എന്റെ ആത്മാവ സിംഹങ്ങളുടെ ഇടയിൽ [ഇരിക്കുന്നു:] മനുഷ്യപുത്രന്മാരായി തീ കത്തിയിരിക്കുന്നവരുടെ [ഇടയിൽ] ഞാൻ കിടക്കുന്നു; അവരുടെ പല്ലുകൾ കുന്തങ്ങളും അസ്ത്രങ്ങളും, അവരുടെ നാവ മൂൎച്ചയുള്ള വാളും [ആകുന്നു.]

൫ ദൈവമെ, നീ സ്വൎഗ്ഗങ്ങൾക്ക മീതെ ഉയൎന്നിരിക്കെണമെ; നിന്റെ മഹത്വം സകല ഭൂമിയുടെയും മീതെയും [ഉയൎന്നിരിക്കുമാറാകട്ടെ.]

൬ അവർ എന്റെ കാലടികൾക്ക ഒരു വലയെ ഒരുക്കി; എന്റെ ആത്മാവ ഇടിഞ്ഞിരിക്കുന്നു: അവർ എന്റെ മുമ്പാകെ ഒരു കുഴിവെട്ടി, അതിന്റെ നടുവിൽ അവർ തന്നെ വീണിരിക്കുന്നു. സെലാഃ.

൭ എന്റെ ഹൃദയം സ്ഥിരമായിരിക്കുന്നു, ദൈവമെ, എന്റെ ഹൃദയം സ്ഥിരമായിരിക്കുന്നു: ഞാൻ പാടി സ്തുതിക്കും.

൮ എന്റെ മഹത്വമെ, ഉണരുക; തംബുരുവും വീണയുമായുള്ളൊവെ, ഉണരുക; ഞാൻ അതികാലത്തെ ഉണരും.

൯ കൎത്താവെ, ജനങ്ങളുടെ ഇടയിൽ ഞാൻ നിന്നെ സ്തുതിക്കും: ജാതികളുടെ ഇടയിൽ ഞാൻ നിനക്ക പാടും.

൧൦ എന്തെന്നാൽ നിന്റെ കരുണ സ്വൎഗ്ഗങ്ങളൊളവും, നിന്റെ സത്യം മെഘങ്ങളൊളവും വലിയത [ആകുന്നു.]

൧൧ ദൈവമെ, നീ സ്വൎഗ്ഗങ്ങൾക്ക മീതെ ഉയൎന്നിരിക്കെണമെ, നിന്റെ മഹത്വം സകല ഭൂമിയുടെയും മീതെയും ഉയൎന്നിരിക്കുമാറാകട്ടെ.

## ൫൮ സങ്കീൎത്തനം.

¶ അൽതസ്സെതിൻ [മെൽ] രാഗപ്രമാണിക്ക. ദാവീദിന്റെ മിക്താം.

# സങ്കീൎത്തനങ്ങൾ.

സംഘമെ, നിങ്ങൾ സത്യമായിട്ട നീതിയെ സംസാരിക്കുന്നുവൊ? മനുഷ്യപുത്രന്മാരെ, നിങ്ങൾ നെരൊടെ ന്യായം വിധിക്കുന്നുവൊ?

൨ നിങ്ങൾ ഹൃദയത്തിൽ അകൃത്യം പ്രവൃത്തിക്കുന്നു നിശ്ചയം; നിങ്ങൾ ഭൂമിയിൽ നിങ്ങളുടെ കൈകളുടെ ക്രൂരതയെ തൂക്കുന്നു.

൩ ദുഷ്ടന്മാർ ഗൎഭം മുതൽ അന്യന്മാരായിരിക്കുന്നു: അവർ ജനിച്ചത മുതൽ ഭൊഷ്കു പറഞ്ഞുകൊണ്ട തെറ്റിപ്പൊകുന്നു.

൪ അവരുടെ വിഷം സൎപ്പത്തിന്റെ വിഷം പൊലെ [ആകുന്നു: അവർ] തന്റെ ചെവി അടച്ചിരിക്കുന്നതായി, ചെവി കെൾക്കാത്ത അണലി പൊലെ [ആകുന്നു:]

൫ എത്രയും സാമൎത്ഥ്യത്തൊടെ മൊഹിപ്പിച്ചാലും മൊഹിപ്പിക്കുന്നവരുടെ ശബ്ദത്തെ അത കെൾക്കയില്ല.

൬ ദൈവമെ, അവരുടെ വായിൽ അവരുടെ പല്ലുകളെ തകൎക്കെണമെ; യഹൊവായെ, സിംഹക്കുട്ടികളുടെ അണപ്പല്ലുകളെ നുറുക്കികളയെണമെ.

൭ ഒഴുകിപ്പൊകുന്ന വെള്ളം പൊലെ അവർ ഉരുകിപ്പൊകുമാറാകട്ടെ: അവൻ തന്റെ അസ്ത്രങ്ങളെ [എയ്യാനായിട്ട തന്റെ വില്ലിനെ] കുലെക്കുമ്പൊൾ, അവ ഖണ്ഡിക്കപ്പെട്ട പൊലെ ആകട്ടെ.

൮ ഒരു അച്ച ഉരുകി പൊകുന്നത പൊലെ [അവരിൽ ഒരൊരുത്തൻ] കടന്നുപൊകട്ടെ: ഗൎഭം അലസിപ്പൊയ സ്ത്രീയുടെ പ്രജാപിണ്ഡം [പൊലെ] അവർ സൂൎയ്യനെ കാണരുത.

൯ നിങ്ങളുടെ പാത്രങ്ങളിൽ മുള്ളുകൾ കൊള്ളുന്നതിന മുമ്പെ, അവൻ ചുഴലിക്കാററ കൊണ്ട എന്ന പൊലെ, തന്റെ കൊപത്തൊടെ അവരെ ജീവനുള്ളവരായി നീക്കികളയും.

൧൦ നീതിമാൻ, താൻ ആ പ്രതിക്രിയയെ കാണുമ്പൊൾ, ആനന്ദിക്കും: അവൻ തന്റെ പാദങ്ങളെ ദുഷ്ടന്മാരുടെ രക്തത്തിൽ കഴുകും.

൧൧ ആകയാൽ നീതിമാന പ്രതിഫലം [ഉണ്ട] സത്യം എന്നും, ഭൂമിയിൽ ന്യായം വിധിക്കുന്നവൻ ദൈവം ആകുന്നു സത്യം എന്നും ഒരു മനുഷ്യൻ പറയും.

## ൫൯ സങ്കീൎത്തനം.

¶ അൽതസ്സെഹിത [മെൽ] രാഗപ്രമാണിക്ക. ശാവുൽ ആളയക്കയും, അവർ തന്നെ കൊല്ലുവാൻ ഭവനത്തെ കാത്തിരിക്കയും ചെയ്യപ്പൊൾ ദാവീദിന്റെ മിക്താം.

എന്റെ ദൈവമെ, എന്റെ ശത്രുക്കളിൽനിന്ന എന്നെ വിടുവിക്കെണമെ; ഇനിക്ക വിരൊധമായി എഴുനീല്ക്കുന്നവരിൽനിന്ന എന്നെ ഉയൎത്തെണമെ.

൨ അകൃത്യം ചെയ്യുന്നവരിൽനിന്ന എന്നെ വിടുവിച്ച, രക്ത

## സങ്കീൎത്തനങ്ങൾ.

പ്രിയമുള്ള മനുഷ്യരിൽനിന്ന എന്നെ രക്ഷിക്കെണമെ.

൩ എന്തെന്നാൽ, കണ്ടാലും, അവർ എന്റെ ആത്മാവിന്ന വെണ്ടി പതിയിരിക്കുന്നു: യഹൊവായെ, ബലവാന്മാർ ഇനിക്ക വിരൊധമായി കൂട്ടം കൂടുന്നത, എന്റെ അതിക്രമം [ഹെതുവായിട്ട അല്ല,] എന്റെ പാപം [ഹെതുവായിട്ടും] അല്ല.

൪ എന്നിൽ അകൃത്യം ഇല്ലാതെയും അവർ ഒടി ഒരുങ്ങുന്നു: ഇനിക്ക സഹായിപ്പാനായിട്ട ഉണൎന്ന, നൊക്കെണമെ.

൫ ആകയാൽ സൈന്യങ്ങളുടെ ദൈവമായ യഹൊവായെ, യിസ്രാഎലിന്റെ ദൈവമെ, സകല പുറജാതിക്കാരെയും വിചാരിക്കുന്നതിന ഉണരെണമെ: അഹമ്മതിയുള്ള അതിക്രമക്കാരിൽ യാതൊരുത്തനൊടും കരുണ ഉണ്ടാകരുതെ. സെലാഃ.

൬ അവർ സന്ധ്യനെരത്ത തിരിച്ചുവരുന്നു; അവർ ഒരു നായെന്നപൊലെ കരച്ചുംകൊണ്ട, നഗരത്തിന ചുററും നടക്കുന്നു.

൭ കണ്ടാലും, അവർ തങ്ങളുടെ വാ കൊണ്ട എമ്പക്കമിടുന്നു: വാളുകൾ അവരുടെ അധരങ്ങളിൽ [ഉണ്ട;] എന്തെന്നാൽ ആര കെൾക്കുന്നു? എന്ന [അവർ പറയുന്നു.]

൮ എങ്കിലും യഹൊവായെ, നീ അവരെ കുറിച്ച ചിരിക്കും; നീ സകല പുറജാതിക്കാരെയും പരിഹസിക്കും.

൯ അവന്റെ ബലം [ഹെതുവായിട്ട] ഞാൻ നിന്നെ കാത്തിരിക്കും: എന്തെന്നാൽ ദൈവം എന്റെ സങ്കെതസ്ഥലം[ആകുന്നു.]

൧൦ എന്റെ കരുണയുടെ ദൈവം എന്നെ മുമ്പിടും: ദൈവം എന്നെ എന്റെ ശത്രുക്കളുടെ മെൽ നൊക്കുമാറാക്കും.

൧൧ ഞങ്ങളുടെ പരിചയാകുന്ന കൎത്താവെ, എന്റെ ജനം മറക്കാതെ ഇരിക്കെണ്ടുന്നതിന അവരെ കൊല്ലരുതെ: നിന്റെ ശക്തികൊണ്ട അവരെ ഭിന്നിപ്പിച്ച, അവരെ താഴ്ത്തെണമെ.

൧൨ അവരുടെ വായിലെ പാപവും, അവരുടെ അധരങ്ങളിലെ വചനങ്ങളും [ഹെതുവായിട്ടും,] അവർ പറയുന്ന ശാപവും, അസത്യവും [ഹെതുവായിട്ടും,] അവരുടെ അഹങ്കാരത്തിൽ തന്നെ അവർ പിടിപെടും.

൧൩ കൊപത്തിൽ [അവരെ] നശിപ്പിക്കെണമെ: അവർ ഇല്ലാതെയാകതക്കവണ്ണം [അവരെ] നശിപ്പിക്കെണമെ: ഭൂമിയുടെ അറുത്തികൾ വരെയും ദൈവം യാക്കൊബിൽ വാഴുന്നു എന്ന [മനുഷ്യർ] അറിയുമാറാകട്ടെ. സെലാഃ.

൧൪ പിന്നെയും അവർ സന്ധ്യനെരത്ത തിരിച്ചുവരും; അവർ ഒരു നാ എന്നപൊലെ കരച്ചും കൊണ്ട, നഗരത്തിന ചുററും നടക്കും.

൧൫ അവർ ഭക്ഷണത്തിനായിട്ട അലഞ്ഞ നടക്കും; അവൎക്ക തൃപ്തിയായില്ലെങ്കിൽ അവർ പിറുപിറുക്കയും ചെയ്യും.

൧൬ എന്നാൽ ഞാൻ നിന്റെ ശക്തിയെ കുറിച്ച പാടും; അത്രയുമല്ല, അതികാലത്തെ ഞാൻ നിന്റെ കരുണയെ കുറിച്ച

ന്ദൃ

ഉ ച്ചത്തിൽ പാടും: എന്തെന്നാൽ നീ എന്റെ ആപത്ത നാളി ൽ ഇനിക്ക സങ്കെതസ്ഥലവും ശരണവും ആയിരുന്നു.

൧൭ എന്റെ ബലമായുള്ളൊവെ, ഞാൻ നിനക്ക പാടും: എന്തെന്നാൽ ദൈവം എന്റെ സങ്കെതസ്ഥലവും എന്റെ കരുണയുടെ ദൈവവും [ആകുന്നു.]

## ൬൦ം സങ്കീൎത്തനം.

൬൦ ശൂശൻ-എദൂതിൻ മെൽ രാഗപ്രമാണിക്ക. യൊയാബ തിരിച്ച, ഉപ്പുള്ള താഴ്വരയിൽ എദൊമിൽ പന്തിരായിരം പെരെ കൊന്നപ്പൊൾ താൻ ആരാം-നഹറയിമിനൊടും, ആറാം-സൊബായൊടും യുദ്ധം ചെയ്യുമ്പൊൾ പഠിക്കുന്നതിന ദാവീദിന്റെ മിക്താം.

ദൈവമെ, നീ ഞങ്ങളെ തള്ളിക്കളഞ്ഞ, ഞങ്ങളെ ഭിന്നിപ്പിച്ചു. കൊപിച്ചിരുന്നു: ഞങ്ങളുടെ അടുക്കലെക്ക തിരികെ വരെണമെ.

൨ നീ ഭൂമിയെ നടുക്കി: നീ അതിനെ തകൎത്തിരിക്കുന്നു: അതിന്റെ ഭിന്നങ്ങളെ നന്നാക്കെണമെ: എന്തെന്നാൽ അത ഇളകുന്നു.

൩ നീ നിന്റെ ജനത്തെ കഠിനമായുള്ള കാൎയ്യങ്ങളെ കാണുമാറാക്കി: പരിഭ്രമമാകുന്ന വീഞ്ഞിനെ നീ ഞങ്ങളെ കുടിക്കുമാറാക്കി.

൪ സത്യത്തിൻ നിമിത്തം ഉയൎത്തപ്പെടെണ്ടുന്നതിന നിന്നെ ഭയപ്പെടുന്നവൎക്ക നീ ഒരു കൊടിയെ കൊടുത്തു. സെലാഃ.

൫ നിനക്ക പ്രിയമുള്ളവർ വിടുവിക്കപ്പെടെണ്ടുന്നതിന, നിന്റെ വലത്ത കൈ കൊണ്ട രക്ഷിച്ച, എന്നെ ചെവിക്കൊള്ളെണമെ.

൬ ദൈവം തന്റെ വിശുദ്ധി കൊണ്ട പറഞ്ഞു: ഞാൻ ആനന്ദിക്കും; ഞാൻ ശഖെമിനെ വിഭാഗിച്ച, സുക്കൊത്തിന്റെ താഴ്വരയെ അളക്കും.

൭ ഗിലയാദ ഇനിക്കുള്ളത [ആകുന്നു,] മനശ്ശെയും ഉനിക്കുള്ളത [ആകുന്നു;] എഫ്രായിമും എന്റെ തലയുടെ ബലവും; യെഹൂദാ എന്റെ ന്യായദാതാവും [ആകുന്നു.]

൮ മൊവാബ ഇനിക്ക കഴുകുന്നതിനുള്ള പാത്രം [ആകുന്നു;] എദൊമിന്മെൽ ഞാൻ എന്റെ ചെരിപ്പിനെ എറിഞ്ഞുകളയും; ഫലിസ്തിയായെ, എന്റെ നിമിത്തം ജയസന്തൊഷം കൊൾക. സെലാഃ.

൯ ബലമുള്ള നഗരത്തിലെക്ക എന്നെ ആര കൊണ്ടുപൊകും? എദൊമിലെക്ക എന്നെ ആര കൂട്ടിക്കൊണ്ടുപൊകും?

൧൦ ഞങ്ങളെ തള്ളിക്കളഞ്ഞവനായ ദൈവമെ, ഞങ്ങളുടെ സൈന്യത്തൊട കൂടെ പുറപ്പെടാതെ ഇരുന്ന ദൈവമെ, നീ ചെയ്കയില്ലയൊ?

൧൧ ആപത്തിൽനിന്ന ഞങ്ങൾക്ക സഹായം ചെയ്യെണമെ;

എന്തെന്നാൽ മനുഷ്യന്റെ സഹായം വ്യൎത്ഥം [ആകുന്നു.]

൧൨ ദൈവം മൂലമായിട്ടു നാം ബലം ചെയ്യും: എന്തെന്നാൽ അവൻ തന്നെ നമ്മുടെ ശത്രുക്കളെ ചവിട്ടിക്കളയും.

## ൬൧ സങ്കീൎത്തനം.

¶ നെഗിനൊതിൻ മെൽ രാഗപ്രമാണിക്കു. ദാവീദിന്റെ ഒരു സങ്കീൎത്തനം.

ദൈവമെ, എന്റെ നിലവിളിയെ കെട്ടു, എന്റെ പ്രാൎത്ഥനയെ ചെവിക്കൊള്ളെണമെ.

൨ എന്റെ ഹൃദയം ഞെരുങ്ങപ്പെട്ടപ്പൊൾ, ഞാൻ ഭൂമിയുടെ അററത്തുനിന്ന നിന്നെ നൊക്കിവിളിക്കും: എന്നെക്കാൾ ഉന്നതമായുള്ള പാറയുടെ അടുക്കലെക്കു എന്നെ കൊണ്ടുപൊകെണമെ.

൩ എന്തെന്നാൽ നീ ഇനിക്കു ഒരു ശരണവും, ശത്രുവിൽനിന്ന ബലമുള്ള ഒരു കൊട്ടയും ആയി തീൎന്നു.

൪ ഞാൻ നിന്റെ കൂടാരത്തിൽ എന്നെക്കും വസിക്കും: നിന്റെ ചിറകുകളുടെ മറവിൽ ഞാൻ ആശ്രയിക്കും. സെലാഃ.

൫ എന്തെന്നാൽ ദൈവമെ, എന്റെ നെൎച്ചകളെ നീ കെട്ടു: നിന്റെ നാമത്തെ ഭയപ്പെടുന്നവരുടെ അവകാശത്തെ നീ ഇനിത തന്നിരിക്കുന്നു.

൬ നീ രാജാവിന്റെ നാളുകളൊടു നാളുകളെ കൂട്ടും; അവന്റെ സംവത്സരങ്ങൾ തലമുറ തലമുറയായിട്ടു [ഇരിക്കും.]

൭ അവൻ ദൈവത്തിന്റെ മുമ്പാകെ എന്നെക്കും വസിക്കും: അവനെ പരിപാലിക്കെണ്ടുന്നതിന കരുണയെയും സത്യത്തെയും ഒരുക്കെണമെ.

൮ എന്നാൽ ഞാൻ എന്റെ നെൎച്ചകളെ നാൾ തൊറും കഴിക്കെണ്ടുന്നതിന, ഞാൻ നിന്റെ നാമത്തിന എന്നെക്കും സ്തുതി പാടും.

## ൬൨ സങ്കീൎത്തനം.

¶ രാഗപ്രമാണിക്കു. യെദുതിന ദാവീദിന്റെ ഒരു സങ്കീൎത്തനം.

എന്റെ ആത്മാവ സത്യമായിട്ടു ദൈവത്തെ കാത്തിരിക്കുന്നു: അവനിൽനിന്ന എന്റെ രക്ഷ [ഉണ്ടാകുന്നു.]

൨ അവൻ തന്നെ എന്റെ പാറയും, എന്റെ രക്ഷയും, എന്റെ സങ്കെതസ്ഥലവും [ആകുന്നു:] ഞാൻ എററവും ഇളകപ്പെടുകയില്ല.

൩ നിങ്ങൾ എത്രത്തൊളം ഒരു മനുഷ്യന വിരൊധമായി ദൊഷം വിചാരിക്കും? നിങ്ങൾ എല്ലാവരും കൊല്ലപ്പെടും: നിങ്ങൾ ചാഞ്ഞ മതിലിനും, ഇടിഞ്ഞ ചുവരിനും സമമായി [ഇരിക്കും.]

൪ അവർ [അവനെ] അവന്റെ ശ്രേഷ്ഠതയിൽനിന്ന താ
ഴെ തള്ളുന്നതിന തന്നെ കൂടി വിചാരിക്കുന്നു; അവർ ഭോഷ്ക്കുക
ളിൽ ഇഷ്ടപ്പെടുന്നു: അവർ തങ്ങളുടെ വാ കൊണ്ട അനുഗ്രഹി
ക്കുന്നു, എങ്കിലും തങ്ങളുടെ ഉള്ളുകൊണ്ട ശപിക്കുന്നു. സെലാഃ.
൫ എന്റെ ആത്മാവെ, ദൈവത്തെ തന്നെ കാത്തിരിക്ക;
എന്തെന്നാൽ എന്റെ ഇച്ശ അവനിൽനിന്ന [ലഭിക്കും.]
൬ അവൻ തന്നെ എന്റെ പാറയും, എന്റെ രക്ഷയും, എ
ന്റെ സങ്കേതസ്ഥലവും [ആകുന്നു;] ഞാൻ ഇളകപ്പെടുകയില്ല.
൭ ദൈവത്തിൽ എന്റെ രക്ഷയും എന്റെ മഹത്വവും [ആ
കുന്നു:] എന്റെ ബലത്തിന്റെ പാറയും, എന്റെ ശരണവും
ദൈവത്തിൽ [ആകുന്നു.]
൮ ജനങ്ങളെ എല്ലാ സമയത്തും അവനിൽ ആശ്രയിപ്പിൻ:
നിങ്ങളുടെ ഹൃദയത്തെ അവന്റെ മുമ്പാകെ പകരുവിൻ:
ദൈവം നമുക്ക ശരണം [ആകുന്നു.] സെലാഃ.
൯ മനുഷ്യപുത്രന്മാർ മായയും, പൌരുഷമുള്ള മനുഷ്യർ ഭൊ
ഷ്ക്കും തന്നെ നിശ്ചയം. ത്രാസിൽ തൂക്കി നൊക്കിയാൽ അവർ
മായയെക്കാൾ ലഘു [ആകുന്നു.]
൧൦ ഞെരുക്കത്തിൽ ആശ്രയിക്കരുത, മൊഷണത്തിൽ മായയു
ള്ളവരായി തീരുകയുമരുത. സമ്പത്ത വൎദ്ധിച്ചാൽ നിങ്ങളുടെ
ഹൃദയത്തെ [അതിന്മെൽ] വെക്കരുത.
൧൧ ദൈവം ഒരിക്കൽ പറഞ്ഞു, ശക്തി ദൈവത്തിനുള്ളത
[ആകുന്നു] എന്നുള്ളതിനെ ഞാൻ രണ്ട പ്രാവശ്യം കെട്ടിരിക്കുന്നു.
൧൨ കൎത്താവെ, കരുണയും നിനക്കുള്ളത [ആകുന്നു:] എ
ന്തെന്നാൽ നീ ഒരൊരുത്തന അവനവന്റെ പ്രവൃത്തി പ്രകാ
രം പകരം ചെയ്യുന്നു.

## ൬൩ സങ്കീൎത്തനം.

¶ താൻ യെഹൂദായിലെ വനത്തിൽ ആയിരുന്നപ്പൊൾ ദാവീദിന്റെ ഒരു സങ്കീൎത്തനം.

ദൈവമെ, നീ എന്റെ ദൈവം [ആകുന്നു;] അതികാലത്തെ
ഞാൻ നിന്നെ അന്വെഷിക്കും. ഞാൻ പരിശുദ്ധസ്ഥലത്തിൽ
നിന്നെ കണ്ടിട്ടുള്ള പ്രകാരം തന്നെ നിന്റെ ശക്തിയെയും നി
ന്റെ മഹത്വത്തെയും കാണ്മാനായിട്ട,
൨ വെള്ളമില്ലാതെ ഉണങ്ങിവരണ്ട ഭൂമിയിൽ എന്റെ ആ
ത്മാവ നിന്നെ കുറിച്ച ദാഹിച്ചിരിക്കുന്നു; എന്റെ ജഡം നിന്നെ
കുറിച്ച വാഞ്ഛിക്കുന്നു.
൩ നിന്റെ പ്രീതിവാത്സല്യം ജീവനെക്കാൾ എറ്റം നല്ല
താകകൊണ്ട, എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.
൪ ഞാൻ ജീവനൊടിരിക്കുമ്പൊൾ ഒക്കെയും ഞാൻ ഇപ്രകാ
രം നിന്നെ സ്തുതിക്കും: നിന്റെ നാമത്തിൽ ഞാൻ എന്റെ
കൈകളെ ഉയൎത്തും.

൫ ഞാൻ എന്റെ കിടക്കയിൽ നിന്നെ ഓൎത്ത, രാത്രിയാമങ്ങളിൽ നിന്നെ കുറിച്ച ധ്യാനിക്കുമ്പോൾ,

൬ എന്റെ ആത്മാവ മെദസ്സും പുഷ്ടിയും കൊണ്ട എന്നപൊലെ തൃപ്തിയാകും; എന്റെ വാ സന്തൊഷമുള്ള അധരങ്ങൾ കൊണ്ട നിന്നെ സ്തുതിക്കയും ചെയ്യും.

൭ എന്തെന്നാൽ നീ എനിക്ക സഹായമായിരുന്നു; ആയതകൊണ്ട നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ ആനന്ദിക്കും.

൮ എന്റെ ആത്മാവ ശുഷ്കാന്തിയായി നിന്നെ പിന്തുടരുന്നു; നിന്റെ വലത്ത കൈ എന്നെ താങ്ങുന്നു.

൯ എന്നാൽ എന്റെ ആത്മാവിനെ നശിപ്പിപ്പാൻ അന്വെഷിക്കുന്നവർ ഭൂമിയുടെ അഗാധങ്ങളിലെക്ക പൊകും.

൰ അവർ വാളിനാൽ വീഴും: അവർ കുറുനരികൾക്ക ഓഹരി ആകും.

൰൧ എന്നാൽ രാജാവ ദൈവത്തിൽ സന്തൊഷിക്കും; അവനെ കൊണ്ട ആണയിടുന്നവൻ എല്ലാം സന്തൊഷിക്കും: എങ്കിലും അസത്യം പറയുന്നവരുടെ വാ അടെക്കപ്പെടും.

## ൬൪ സങ്കീൎത്തനം.

¶ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

ദൈവമെ, എന്റെ പ്രാൎത്ഥനയിൽ എന്റെ ശബ്ദത്തെ കെൾക്കെണമെ: ശത്രുവിനെ കുറിച്ചുള്ള ഭയത്തിൽനിന്ന എന്റെ ജീവനെ പരിപാലിക്കെണമെ.

൨ ദുഷ്ടന്മാരുടെ രഹസ്യമായുള്ള ആലൊചനയിൽനിന്ന, അക്രുത്യം പ്രവൃത്തിക്കുന്നവരുടെ കലഹത്തിൽനിന്ന എന്നെ മറെക്കെണമെ:

൩ ഉത്തമനിൽ രഹസ്യമായി എയ്യ്വാനായിട്ട, അവർ ഒരു വാളിനെ പൊലെ തങ്ങളുടെ നാവിനെ മൂൎച്ചയാക്കി, കൈപ്പുള്ള വചനങ്ങളാകുന്ന അസ്ത്രങ്ങളെ തൊടുക്കുന്നു:

൪ പെട്ടന്ന അവർ അവനിൽ എയ്യുന്നു, ഭയപ്പെടുന്നതുമില്ല.

൫ അവർ ഒരു ദുഷ്കാൎയ്യത്തിൽ തങ്ങളെ തന്നെ ധൈൎയ്യപ്പെടുത്തുന്നു: അവർ കണികളെ മറവായിട്ട ഒളിച്ച വെക്കുന്നതിനെ കുറിച്ച സംസാരിക്കുന്നു: അവരെ ആര കാണും? എന്ന അവർ പറയുന്നു.

൬ അവർ അക്രുത്യങ്ങളെ ശൊധന ചെയ്യുന്നു; അവർ താല്പൎയ്യമായിട്ട ശൊധന കഴിക്കുന്നു: ഒരൊരുത്തന്റെ ഉള്ളവും ഹൃദയവും ആഴമുള്ളത [ ആകുന്നു. ]

൭ എന്നാൽ ദൈവം അവരുടെ നെരെ അസ്ത്രം എയ്യും; പെട്ടന്ന അവർ മുറി ഏല്ക്കും.

൮ അപ്രകാരം അവർ തങ്ങളുടെ നാവിനെ തങ്ങളുടെ മെൽ വീഴിക്കും: അവരെ കാണുന്ന എല്ലാവരും ഓടിപ്പൊകും.

൯ എന്നാൽ എല്ലാ മനുഷ്യരും ഭയപ്പെട്ട, ദൈവത്തിന്റെ

ക്രിയയെ അറിയിക്കും; എന്തെന്നാൽ അവർ അവന്റെ ക്രിയയെ തിരിച്ചറിയും.

൧൦ നീതിമാൻ യഹോവായിൽ ആനന്ദിച്ച, അവനിൽ ആശ്രയിക്കും: ഹൃദയ നെരുള്ളവർ എല്ലാവരും പുകഴ്ചയും ചെയ്യും.

## ൬൫ സങ്കീൎത്തനം.

൧ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

ദൈവമെ, സീയൊനിൽ സ്തുതി നിനക്കായിട്ട കാത്തിരിക്കുന്നു: നിനക്ക തന്നെ നെൎച്ച കഴിക്കപ്പെടും.

൨ പ്രാൎത്ഥനയെ കെൾക്കുന്നവനായുള്ളൊവെ, സകല ജഡവും നിന്റെ അടുക്കലെക്ക വരും.

൩ അകൃത്യങ്ങൾ ഇനിക്ക വിരൊധമായി പ്രബലപ്പെടുന്നു: ഞങ്ങളുടെ അതിക്രമങ്ങൾക്കൊ, നീ അവെക്ക പ്രതിശാന്തിയുണ്ടാക്കും.

൪ നിന്റെ മതിലകങ്ങളിൽ പാൎക്കേണ്ടുന്നതിന നീ തെരിഞ്ഞെടുത്ത, ചെൎക്കുന്നവൻ ഭാഗ്യവാൻ: ഞങ്ങൾ നിന്റെ ശുദ്ധമുള്ള ആലയമാകുന്ന നിന്റെ ഭവനത്തിലെ നന്മ കൊണ്ട തൃപ്തന്മാരാകും.

൫ ഭൂമിയുടെ സകല അതൃത്തികളുടെയും സമുദ്രത്തിന്മെൽ ദൂരത്തുള്ളവരുടെയും ആശ്രയമാകുന്ന നമ്മുടെ രക്ഷയുടെ ദൈവമെ, നീതിയൊടെ ഭയങ്കരമുള്ള കാൎയ്യങ്ങളാൽ നീ ഞങ്ങളൊട ഉത്തരം പറയും:

൬ അവൻ ബലത്തെ ധരിച്ചുകൊണ്ട, തന്റെ ശക്തിയാൽ പൎവതങ്ങളെ ഉറപ്പിക്കുന്നവൻ ആകുന്നു.

൭ അവൻ സമുദ്രങ്ങളുടെ ശബ്ദത്തെയും, അവയുടെ തിരകളുടെ ശബ്ദത്തെയും, ജനങ്ങളുടെ കലഹത്തെയും ശമിപ്പിക്കുന്നവൻ ആകുന്നു.

൮ അറുതികളിൽ കുടിയിരിക്കുന്നവരും നിന്റെ ലക്ഷ്യങ്ങൾ നിമിത്തം ഭയപ്പെടുന്നു; ഉദയത്തിന്റെയും അസ്തമനത്തിന്റെയും ഗതികളെ നീ സന്തൊഷിപ്പിക്കുന്നു.

൯ നീ ഭൂമിയെ വിചാരിച്ച കണ്ട, അതിനെ നനെക്കുന്നു: നീ വെള്ളം നിറഞ്ഞിരിക്കുന്നതായുള്ള ദൈവത്തിന്റെ നദി കൊണ്ട അതിനെ എററവും സമ്പൂൎണ്ണമാക്കുന്നു: നീ അപ്രകാരം അതിനെ ഒരുക്കിയശെഷം, അവൎക്ക ധാന്യത്തെ ഒരുക്കുന്നു.

൧൦ നീ അതിന്റെ വരമ്പുകളെ നല്ലവണ്ണം നനെക്കുന്നു: നീ അതിലെ ഉഴവചാലുകളിൽ [മഴ] പെയ്യിക്കുന്നു: നീ മഴകൾ കൊണ്ട അതിനെ ആൎദ്രമാക്കി: നീ അതിലെ മുളയെ അനുഗ്രഹിക്കുന്നു.

൧൧ നീ നിന്റെ നന്മ കൊണ്ട സംവത്സരത്തെ കിരീടം ധരിപ്പിക്കുന്നു: നിന്റെ വഴികൾ പുഷ്ടിയെ പൊഴിക്കയും ചെയ്യുന്നു.

൧൨

൰൨ അവ വനത്തിലെ മെച്ചിൽ സ്ഥലങ്ങളിൻ [മെൽ] പെഴിയുന്നു : കുന്നുകളും സന്തൊഷം കൊണ്ട ചുററും ധരിച്ചിരിക്കുന്നു.

൰൩ മെച്ചിൽസ്ഥലങ്ങൾ ആട്ടിൻ കൂട്ടങ്ങൾ കൊണ്ട ധരിച്ചിരിക്കുന്നു : താഴ്വരകളും ധാന്യം കൊണ്ട മൂടിയിരിക്കുന്നു : അവ സന്തൊഷം കൊണ്ട ആൎക്കുന്നു, പാടുകയും കൂടെ ചെയ്യുന്നു.

## ൬൬ സങ്കീൎത്തനം.

൧ രാഗപ്രമാണിക്ക. പാട്ടായ സങ്കീൎത്തനം.

സകല ഭൂമിയുമായുള്ളൊവെ, ദൈവത്തിന ഘൊഷിപ്പിൻ.

൨ അവന്റെ നാമത്തിന്റെ മഹത്വത്തെ പാടി, അവന്റെ സ്തുതിയെ മഹത്വമുള്ളതാക്കുവിൻ.

൩ ദൈവത്തൊട, നിന്റെ പ്രവൃത്തികളിൽ നീ എത്ര ഭയങ്കരൻ [ആകുന്നു!] എന്ന പറവിൻ; നിന്റെ ശക്തിയുടെ വലിപ്പത്താൽ നിന്റെ ശത്രുക്കൾ നിനക്ക കീഴടങ്ങിക്കൊള്ളും.

൪ ഭൂമി ഒക്കെയും നിന്നെ വന്ദിച്ച, നിനക്ക പാടും; അവർ നിന്റെ നാമത്തിന പാടും. സെലാഃ

൫ വന്ന, ദൈവത്തിന്റെ ക്രിയകളെ നൊക്കുവിൻ: അവൻ മനുഷ്യപുത്രന്മാരുടെ നെരെ [തന്റെ] പ്രവൃത്തിയിൽ ഭയങ്കരൻ [ആകുന്നു.]

൬ അവൻ സമുദ്രത്തെ കരയാക്കി : അവർ കാൽനടയായി പ്രളയത്തിൽ കൂടി കടന്ന പൊയി : അവിടെ നാം അവനിൽ സന്തൊഷിച്ചു.

൭ അവൻ തന്റെ ശക്തിയാൽ എന്നെക്കും വാഴുന്നു; അവന്റെ കണ്ണുകൾ ജാതികളെ നൊക്കുന്നു : മത്സരക്കാർ തങ്ങളെ തന്നെ ഉയൎത്തുമാറാകരുതെ. സെലാഃ.

൮ ജനങ്ങളെ, നമ്മുടെ ദൈവത്തെ വാഴ്ത്തി, അവന്റെ സ്തുതിയുടെ ശബ്ദം കെൾക്കപ്പെടുമാറാക്കുവിൻ.

൯ അവൻ നമ്മുടെ ആത്മാവിനെ ജീവനൊടെ ഇരുത്തുന്നു, നമ്മുടെ കാലടികൾ ഇളകപ്പെടുവാൻ സമ്മതിക്കുന്നതുമില്ല.

൰ എന്തെന്നാൽ ദൈവമെ, നീ ഞങ്ങളെ പരീക്ഷിച്ചു : വെള്ളി ശൊധന ചെയ്യപ്പെടുന്നത പൊലെ, നീ ഞങ്ങളെ ശൊധന ചെയ്തു.

൰൧ നീ ഞങ്ങളെ വലയിൽ അകപ്പെടുത്തി ; ഞങ്ങളുടെ ഇടുപ്പുകളിന്മെൽ ഞെരുക്കം വെച്ചു.

൰൨ നീ ഞങ്ങളുടെ തലെക്ക മീതെ മനുഷ്യരെ എറുമാറാക്കി : ഞങ്ങൾ തീയിലും വെള്ളത്തിലും കൂടി കടന്നപൊയി : എങ്കിലും നീ ഞങ്ങളെ തണുപ്പുള്ള സ്ഥലത്തിലെക്ക കൊണ്ടുവന്നു.

൰൩ ഞാൻ ഹൊമബലികളൊട കൂടെ നിന്റെ ഭവനത്തിലെക്ക ചെല്ലും : എന്റെ നെൎച്ചകളെ ഞാൻ നിനക്ക കഴിക്കും.

൰൪ അവയെ ഞാൻ ആപത്തിൽ അകപ്പെട്ടിരുന്നപ്പൊൾ, എന്റെ അധരങ്ങൾ പറഞ്ഞു, എന്റെ വാ സംസാരിച്ചു.

# സങ്കീൎത്തനങ്ങൾ.

൧൫ ഞാൻ ധൂപത്തൊട കൂടെ മുട്ടാട്ടുകളായ തടിച്ച ജന്തുക്കളെ ഹൊമബലികളായിട്ട നിനക്ക കഴിക്കും: ഞാൻ കൊലാട്ടുകളൊട കൂടെ കാളകളെയും കഴിക്കും. സെലാഃ.

൧൬ ദൈവത്തെ ഭയപ്പെടുന്നവരായ നിങ്ങൾ എല്ലാവരും വന്ന, കെൾപ്പിൻ, എന്നാൽ അവൻ എന്റെ ആത്മാവിന വെണ്ടി ചെയ്യുതിനെ ഞാൻ അറിയിക്കും.

൧൭ ഞാൻ എന്റെ വാ കൊണ്ട അവനൊട നിലവിളിച്ചു, എന്നാൽ അവൻ എന്റെ നാവിനാൽ പുകഴ്ത്തപ്പെട്ടിരുന്നു.

൧൮ ഞാൻ എന്റെ ഹൃദയത്തിൽ അകൃത്യത്തെ പ്രമാണിക്കുന്നു എങ്കിൽ, കൎത്താവ എന്നെ ചെവികൊൾകയില്ല.

൧൯ എന്നാൽ ദൈവം എന്നെ ചെവികൊണ്ടിരിക്കുന്നു സത്യം: അവൻ എന്റെ പ്രാൎത്ഥനയുടെ ശബ്ദത്തെ ശ്രദ്ധിച്ചിരിക്കുന്നു.

൨൦ എന്റെ പ്രാൎത്ഥനയെയും, എന്നിൽനിന്ന തന്റെ കരുണയെയും നീക്കാതെ ഇരിക്കുന്ന ദൈവം സ്തുതിക്കപ്പെട്ടവൻ [ആകട്ടെ.]

## ൬൭ സങ്കീൎത്തനം.

¶ നെഗിനൊതിന്മെൽ രാഗപ്രമാണിക്ക. ഒരു പാട്ടായ സങ്കീൎത്തനം.

നിന്റെ വഴി ഭൂമിയിലും, നിന്റെ രക്ഷ സകല ജാതികളുടെ ഇടയിലും അറിയപ്പെടെണ്ടുന്നതിന,

൨ ദൈവം ഞങ്ങളൊട കരുണയുണ്ടായി, ഞങ്ങളെ അനുഗ്രഹിച്ചു, തന്റെ മുഖത്തെ ഞങ്ങളുടെ മെൽ പ്രകാശിപ്പിക്കും. സെലാഃ.

൩ ദൈവമെ, ജനങ്ങൾ നിന്നെ സ്തുതിക്കും, സകല ജനങ്ങളും നിന്നെ സ്തുതിക്കും.

൪ ജാതികൾ സന്തൊഷിച്ച ആനന്ദിക്കും; എന്തെന്നാൽ നീ ജനങ്ങളൊട നെരായിട്ട ന്യായം വിധിച്ച, ഭൂമിയിലുള്ള ജാതികളെ ഭരിക്കും. സെലാഃ.

൫ ദൈവമെ, ജനങ്ങൾ നിന്നെ സ്തുതിക്കും, സകല ജനങ്ങളും നിന്നെ സ്തുതിക്കും.

൬ ഭൂമി തന്റെ ഫലം തരും; നമ്മുടെ സ്വന്ത ദൈവമായുള്ള ദൈവം നമ്മെ അനുഗ്രഹിക്കും.

൭ ദൈവം നമ്മെ അനുഗ്രഹിക്കും: ഭൂമിയുടെ അറുതികൾ ഒക്കെയും അവനെ ഭയപ്പെടുകയും ചെയ്യും.

## ൬൮ സങ്കീൎത്തനം.

¶ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു പാട്ടായ സങ്കീൎത്തനം.

ദൈവം എഴുനീല്ക്കും, അവന്റെ ശത്രുക്കൾ ചിതറിപ്പൊകും:

അവനെ പകെക്കുന്നവരും അവന്റെ മുമ്പിൽനിന്ന ഒടിപൊകും.

൨ പുക പതറി പൊകുന്നത പൊലെ, നീ അവരെ പതറിക്കും; തീയുടെ മുമ്പാകെ മെഴുക ഉരുകുന്നത പൊലെ, ദുഷ്ടന്മാർ ദൈവത്തിന്റെ മുമ്പാകെ നശിക്കും.

൩ എങ്കിലും നീതിമാന്മാർ സന്തൊഷിച്ച, ദൈവത്തിന്റെ മുമ്പാകെ ആനന്ദിക്കും: അത്രയുമല്ല, അവർ സന്തൊഷത്തൊടെ ആനന്ദിക്കും.

൪ ദൈവത്തിന പാടുവിൻ, അവന്റെ നാമത്തിന സ്തുതി പാടുവിൻ: യാ എന്ന തന്റെ നാമം കൊണ്ട ആകാശങ്ങളിന്മെൽ വാഹനമെറുന്നവനെ പുകഴ്ത്തുവിൻ, അവന്റെ മുമ്പാകെ ആനന്ദിക്കയും ചെയ്വിൻ.

൫ ദൈവം തന്റെ ശുദ്ധമുള്ള വാസസ്ഥലത്തിൽ പിതാവില്ലാത്തവൎക്ക പിതാവും, വിധവമാൎക്ക ന്യായാധിപതിയും [ആകുന്നു.]

൬ ദൈവം എകാകികളെ കുഡുംബത്തിൽ വസിക്കുമാറാക്കുന്നു: ചങ്ങലകളാൽ ബന്ധിക്കപ്പെട്ടവരെ അവൻ പുറത്താക്കുന്നു: എന്നാൽ മത്സരക്കാർ ഉണങ്ങിയ [ദെശത്ത] വസിക്കുന്നു.

൭ ദൈവമെ, നീ നിന്റെ ജനത്തിന്റെ മുമ്പെ പൊയപ്പൊഴും, വനത്തിൽ കൂടി നടന്നപ്പൊഴും, സെലാഃ,

൮ ഭൂമി കുലുങ്ങി, ആകാശങ്ങളും ദൈവത്തിന്റെ മുമ്പാകെനിന്ന പൊഴിഞ്ഞു; സീനായി തന്നെയും യിസ്രാഎലിന്റെ ദൈവമായ ദൈവത്തിന്റെ മുമ്പാകെനിന്ന [ഇളകി.]

൯ ദൈവമെ, നീ നിന്റെ അവകാശത്തിൽ സമ്പൂൎണ്ണമുള്ള മഴയെ പെയ്യിച്ചു: അത തളൎന്നപ്പൊൾ, നീ അതിനെ സ്ഥിരപ്പെടുത്തി.

൧൦ നിന്റെ സംഘം അതിൽ വസിച്ചിരുന്നു: ദൈവമെ, നിന്റെ ദയ കൊണ്ട നീ ദരിദ്രന്മാൎക്ക വെണ്ടി ഒരുക്കിയിരിക്കുന്നു.

൧൧ കൎത്താവ വചനത്തെ കൊടുത്തു: [അതിനെ] അറിയിക്കുന്നവരുടെ സൈന്യം വലിയത [ആയിരുന്നു.]

൧൨ സൈന്യങ്ങളുടെ രാജാക്കന്മാർ ബദ്ധപ്പെട്ട, ഒടിപൊയി: എന്നാൽ ഭവനത്തിൽ പാൎത്തിരുന്നവൾ കവൎച്ചയെ പങ്കിട്ടു.

൧൩ നിങ്ങൾ പാത്രങ്ങളുടെ ഇടയിൽ കിടന്നിരുന്നു എങ്കിലും, നിങ്ങൾ വെള്ളി കൊണ്ട പൊതിഞ്ഞിരിക്കുന്ന പ്രാവുകളുടെ ചിറകുകൾ [പൊലെയും,] തങ്കനിറമുള്ള പൊന്നുകൊണ്ട [നിറം കയറ്റപ്പെട്ട] അതിന്റെ തൂവലുകൾ [പൊലെയും ഇരിക്കും.]

൧൪ സൎവ്വശക്തിയുള്ളവൻ രാജാക്കന്മാരെ അതിൽ ചിതറിച്ചപ്പൊൾ, അത ശൽമൊനിലെ ഉറച്ച മഞ്ഞ പൊലെ വെണ്മയുള്ളതായിരുന്നു.

# സങ്കീൎത്തനങ്ങൾ.

൧൫ ദൈവത്തിന്റെ പൎവ്വതം ബാശാനിലെ പൎവ്വതം [പൊലെ ;] ബാശാനിലെ പൎവ്വതം [പൊലെ] ഉയൎന്ന പൎവ്വതം [ആകുന്നു.]

൧൬ ഉയൎന്ന പൎവ്വതങ്ങളെ, നിങ്ങൾ എന്തിന കുതിക്കുന്നു? ദൈവം അതിൽ വസിപ്പാൻ ആഗ്രഹിച്ചിരിക്കുന്ന പൎവ്വതം [ഇത ആകുന്നു ;] അതെ, യഹൊവാ [അതിൽ] എന്നെക്കും വസിക്കും.

൧൭ ദൈവത്തിന്റെ രഥങ്ങൾ ഇരുപതിനായിരവും, അനെകായിരങ്ങളും തന്നെ [ആകുന്നു :] കൎത്താവ ശുദ്ധ സ്ഥലത്ത സീനായിൽ [എന്ന പൊലെ] അവരുടെ ഇടയിൽ [ഉണ്ട.]

൧൮ നീ ഉയരത്തിലെക്ക കരെറി, അടിമപാടിനെ അടിമയാക്കി; മനുഷ്യൎക്ക വെണ്ടി, അത്രയുമല്ല, മത്സരക്കാൎക്ക വെണ്ടി തന്നെ, യഹൊവായായ ദൈവം [അവരുടെ ഇടയിൽ] വസിക്കെണ്ടുന്നതിന, നീ ദാനങ്ങളെ കൈക്കൊണ്ടു.

൧൯ നമ്മുടെ രക്ഷയുടെ ദൈവമായി, നാൾതൊറും നമ്മിൽ [ഉപകാരങ്ങളെ] ചുമത്തുന്ന കൎത്താവ സ്തുതിക്കപ്പെട്ടുവൻ [ആകട്ടെ.] സെലാഃ.

൨൦ നമുക്കുള്ള ദൈവം രക്ഷയുടെ ദൈവം [ആകുന്നു :] മരണത്തിൽനിന്നുള്ള നീക്കുപൊക്കുകൾ കൎത്താവായ യഹൊവായിക്ക ഉള്ളവ [ആകുന്നു.]

൨൧ എന്നാൽ ദൈവം തന്റെ ശത്രുക്കളുടെ തലയെയും, അവന്റെ കുറ്റങ്ങളിൽ തന്നെ നടക്കുന്നവന്റെ രൊമമുള്ള നെറുകയെയും മുറിക്കും.

൨൨ കൎത്താവ പറഞ്ഞു, നിന്റെ ശത്രുക്കളുടെ രക്തത്തിൽ നിന്റെ പാദവും, അതിൽ തന്നെ നിന്റെ നായ്ക്കളുടെ നാവും മുക്കപ്പെട്ടുവാനായിട്ട ;

൨൩ ഞാൻ ബാശാനിൽനിന്ന തിരികെ കൊണ്ടുവരും, ഞാൻ സമുദ്രത്തിന്റെ അഗാധങ്ങളിൽനിന്ന [എന്റെ ജനത്തെ] തിരികെ കൊണ്ടുവരും.

൨൪ ദൈവമെ, അവർ നിന്റെ ഗമനങ്ങളെ കണ്ടു ; ശുദ്ധ സ്ഥലത്തിലെക്ക എന്റെ ദൈവത്തിന്റെ, എന്റെ രാജാവിന്റെ ഗമനങ്ങളെ തന്നെ.

൨൫ പാട്ടുകാർ മുമ്പിലും, ഗീതവാദ്യക്കാർ പിന്നിലും ചെന്നു : അവരുടെ മദ്ധ്യെ കന്യകമാർ തപ്പുകളെ കൊട്ടികൊണ്ടിരുന്നു.

൨൬ യിസ്രാഎലിന്റെ ഉറവയിൽനിന്നുള്ള നിങ്ങൾ കൎത്താവായ ദൈവത്തെ സഭകളിൽ സ്തുതിപ്പിൻ.

൨൭ അവിടെ അവരുടെ അധിപതിയായ ചെറിയ ബെന്യാമിനും, അവരുടെ സംഘമായ യെഹൂദായുടെ പ്രഭുക്കന്മാരും, സെബുലൂന്റെ പ്രഭുക്കന്മാരും, നപ്താലിയുടെ പ്രഭുക്കന്മാരും [ഉണ്ട.]

൨൮ നിന്റെ ദൈവം നിന്റെ ശക്തിയെ കല്പിച്ചിരിക്കുന്നു: ദൈവമെ, നീ ഞങ്ങൾക്ക വെണ്ടി പ്രവൃത്തിച്ചിട്ടുള്ളതിനെ സ്ഥി

രപ്പെടുത്തെണമെ.

൨൯ യറുശലെമിലുള്ള നിന്റെ ആലയത്തിന്റെ നിമിത്തം രാജാക്കന്മാർ നിനക്ക കാഴ്ചകളെ കൊണ്ടുവരും.

൩൦ ഞാങ്ങണകളുടെ ഇടയിലുള്ള മൃഗക്കൂട്ടത്തെയും, ഒരൊരുത്തൻ വെള്ളി നുറുക്കുകളൊട കൂടെ തന്നെതാൻ താഴ്ത്തുന്നത വരെ ജനങ്ങളുടെ പശുക്കിടാക്കളൊട കൂടെ കാളകളുടെ കൂട്ടത്തെയും ശാസിക്കെണമെ: യുദ്ധത്തിൽ ഇഷ്ടമുള്ള ജനങ്ങളെ ചിതറിക്കെണമെ.

൩൧ പ്രഭുക്കന്മാർ മിസ്രയിമിൽനിന്ന വരും; കൂശ വെഗത്തിൽ തന്റെ കൈകളെ ദൈവത്തിങ്കലെക്ക നീട്ടും.

൩൨ ഭൂമിയിലെ രാജ്യങ്ങളെ, ദൈവത്തിന പാടുവിൻ; കൎത്താവിന സ്തുതി പാടുവിൻ. സെലാഃ.

൩൩ ആദിമുതൽ ഉള്ള ആകാശങ്ങളുടെ ആകാശങ്ങളിന്മെൽ കരെറിയിരിക്കുന്നവന തന്നെ: കണ്ടാലും, അവൻ തന്റെ ശക്തിയുള്ള ശബ്ദമായി തന്റെ ശബ്ദത്തെ പുറപ്പെടുവിക്കുന്നു.

൩൪ ദൈവത്തിന ശക്തി നൽകുവിൻ; അവന്റെ മഹത്വം യിസ്രാഎലിന്മെലും അവന്റെ ശക്തി ആകാശങ്ങളിലും [ഉണ്ട.]

൩൫ ദൈവമെ, നിന്റെ ശുദ്ധസ്ഥലങ്ങളിൽനിന്ന നീ ഭയങ്കരൻ [ആകുന്നു:] യിസ്രാഎലിന്റെ ദൈവം തന്റെ ജനത്തിന ശക്തിയെയും ബലത്തെയും കൊടുക്കുന്നവൻ ആകുന്നു. ദൈവം വാഴ്ത്തപ്പെട്ടവൻ [ആകട്ടെ.]

## ൬൯ സങ്കീൎത്തനം.

¶ ശൊശന്നിമിന്മെൽ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

ദൈവമെ, എന്നെ രക്ഷിക്കെണമെ; എന്തെന്നാൽ വെള്ളങ്ങൾ [എന്റെ] ആത്മാവിലെക്ക വന്നിരിക്കുന്നു.

൨ ഞാൻ നിലയില്ലാത്ത ആഴമുള്ള ചെററിൽ താഴുന്നു: ആഴമുള്ള വെള്ളങ്ങളിലെക്ക ഞാൻ വന്നിരിക്കുന്നു; പ്രളയങ്ങൾ എന്റെ മീതെ കവിഞ്ഞൊഴുകുന്നു.

൩ ഞാൻ എന്റെ നിലവിളി കൊണ്ട തളൎന്നു: എന്റെ തൊണ്ട ഉണങ്ങിയിരിക്കുന്നു; ഞാൻ എന്റെ ദൈവത്തിനായിട്ട കാത്തുകൊണ്ട, എന്റെ കണ്ണുകൾ മങ്ങി പൊകുന്നു.

൪ കാരണം കൂടാതെ എന്നെ പകെക്കുന്നവർ എന്റെ തലയിലെ രൊമങ്ങളിൽ അധികം ആകുന്നു: വ്യൎത്ഥമായി എന്റെ ശത്രുക്കളായി തീൎന്ന, എന്നെ സംഹരിക്കുന്നവർ ബലമുള്ളവർ ആകുന്നു: അപ്പൊൾ ഞാൻ അപഹരിക്കാത്തതിനെ തിരികെ കൊടുത്തു.

൫ ദൈവമെ, നീ എന്റെ മൂഢതയെ അറിയുന്നു; എന്റെ കുററങ്ങളും നിന്നിൽനിന്ന മറഞ്ഞിരിക്കുന്നില്ല.

൬ സൈന്യങ്ങളുടെ യഹൊവായായ കൎത്താവെ, നിന്നെ കാ

ത്തിരിക്കുന്നവർ എന്റെ നിമിത്തം ലജ്ജിക്കപ്പെട്ടവരാകരുതെ; യിസ്രാഎലിന്റെ ദൈവമെ, നിന്നെ അന്വെഷിക്കുന്നവർ എന്റെ നിമിത്തം ഭ്രമിക്കുമാറാകരുതെ.

൭ എന്തുകൊണ്ടെന്നാൽ നിന്റെ നിമിത്തം ഞാൻ നിന്ദയെ സഹിച്ചു; ലജ്ജ എന്റെ മുഖത്തെ മൂടിയിരിക്കുന്നു.

൮ ഞാൻ എന്റെ സഹൊദരന്മാൎക്ക ഒരു പരദെശിയും, എന്റെ മാതാവിന്റെ മക്കൾക്ക അന്യനുമായി തീൎന്നിരിക്കുന്നു.

൯ എന്തെന്നാൽ നിന്റെ ഭവനത്തെ കുറിച്ചുള്ള വൈരാഗ്യം എന്നെ ഭക്ഷിച്ചു കളഞ്ഞു; നിന്നെ നിന്ദിച്ചവരുടെ നിന്ദകളും എന്റെ മെൽ വീണിരിക്കുന്നു.

൧൦ ഞാൻ കരഞ്ഞു, എന്റെ ആത്മാവിനെ ഉപവാസം കൊണ്ട ദണ്ഡിപ്പിച്ചപ്പൊൾ, അത ഇനിക്ക നിന്ദയായിട്ടു തീൎന്നു.

൧൧ ഞാൻ ചാക്കശീലയെ എന്റെ ഉടുപ്പാക്കി; ഞാൻ അവൎക്ക ഒരു പഴഞ്ചൊല്ലായി തീൎന്നു.

൧൨ വാതുക്കൽ ഇരിക്കുന്നവർ ഇനിക്ക വിരൊധമായി സംസാരിക്കുന്നു; ഞാൻ മദ്യപാനികളുടെ പാട്ടു [ആയിരുന്നു.]

൧൩ എന്നാൽ എന്റെ അവസ്ഥയൊ, യഹൊവായെ, ഇഷ്ടമുള്ള കാലത്ത എന്റെ പ്രാൎത്ഥന നിന്നൊട [ആകുന്നു:] ദൈവമെ, നിന്റെ കരുണയുടെ ബഹുത്വത്താലും നിന്റെ രക്ഷയുടെ സത്യത്താലും എന്നെ ചെവിക്കൊള്ളെണമെ.

൧൪ ചെററിൽനിന്ന എന്നെ വിടുവിക്കെണമെ, എന്നാൽ ഞാൻ താണുപൊകയില്ല: എന്നെ പകെക്കുന്നവരിൽനിന്നും, ആഴമുള്ള വെള്ളങ്ങളിൽനിന്നും ഞാൻ വിടുവിക്കപ്പെടും.

൧൫ ജലപ്രളയം എന്റെ മീതെ കവിഞ്ഞുപൊകാതെയും, അഗാധം എന്നെ വിഴുങ്ങാതെയും, കുഴി എന്റെ മെൽ തന്റെ വായിനെ അടെക്കാതെയും ഇരിക്കട്ടെ.

൧൬ യഹൊവായെ, എന്നെ ചെവിക്കൊള്ളെണമെ; എന്തെന്നാൽ നിന്റെ കാരുണ്യം നല്ലത [ആകുന്നു:] നിന്റെ ആൎദ്രകരുണകളുടെ ബഹുത്വത്തിൻ പ്രകാരം എങ്കലെക്ക തിരിയെണമെ.

൧൭ നിന്റെ ഭൃത്യനിൽനിന്ന നിന്റെ മുഖത്തെ മറെക്കയുമരുതെ; എന്തെന്നാൽ ഇനിക്ക വ്യാകുലം ഉണ്ട: വെഗത്തിൽ എന്നെ ചെവിക്കൊള്ളെണമെ.

൧൮ എന്റെ ആത്മാവിനൊട അടുത്തവന്ന, അതിനെ വീണ്ടുകൊള്ളെണമെ: എന്റെ ശത്രുക്കളുടെ നിമിത്തം എന്നെ വിടുവിക്കെണമെ.

൧൯ നീ ഇനിക്കുള്ള നിന്ദയെയും, എന്റെ ലജ്ജയെയും, എന്റെ അവമാനത്തെയും അറിഞ്ഞിരിക്കുന്നു: എന്റെ വൈരികൾ എല്ലാവരും നിന്റെ മുമ്പാകെ [ഇരിക്കുന്നു.]

൨൦ നിന്ദ എന്റെ ഹൃദയത്തെ തകൎത്തു, ഞാൻ എററവും വ്യസനപ്പെട്ടിരിക്കുന്നു: യാതൊരുത്തന ദയ തൊന്നുമൊ എന്ന ഞാൻ കാത്തിരുന്നു, എങ്കിലും ഒരുത്തനുമില്ല; ആശ്വാസിപ്പിക്കുന്ന

വരെയും [ഞാൻ അപെക്ഷിച്ചു,] എന്നാൽ ഞാൻ ഒരുത്തനെ
യും കണ്ടെത്തിയില്ല.

൨൧ അവർ എന്റെ ഭക്ഷണത്തിനായിട്ടു കൈപ്പു തന്നു; എ
ന്റെ ദാഹത്തിൽ അവർ എനിക്കു കാടിയെ കുടിപ്പാൻ തന്നു.

൨൨ ഈ അവരുടെ ഭക്ഷണ പീഠം അവരുടെ മുമ്പാകെ കു
ണിയായിട്ടും, അവരുടെ സുഖത്തിനുള്ളത കുടുക്കായിട്ടും തീരട്ടെ.

൨൩ കാണാതെ ഇരിക്കെണ്ടുന്നതിന അവരുടെ കണ്ണുകൾ അ
ന്ധതപ്പെടട്ടെ; അവരുടെ ഇടുപ്പുകളെ നീ എപ്പൊഴും ഇളക്ക
മാറാക്കെണമെ.

൨൪ നിന്റെ കൊപത്തെ അവരുടെ മെൽ പകരെണമെ,
നിന്റെ അതിക്രോധം അവരെ പിടിക്കുമാറാകട്ടെ.

൨൫ അവരുടെ വാസസ്ഥലം പാഴായി തീരട്ടെ; അവരുടെ
കൂടാരങ്ങളിൽ വസിക്കുന്നവൻ ഉണ്ടാകാതെ ഇരിക്കട്ടെ.

൨൬ എന്തെന്നാൽ നീ അടിച്ചവനെ അവർ ഉപദ്രവിക്കുന്നു;
നീ മുറിപ്പെടുത്തിയവൎക്കു വ്യസനത്തിനായിട്ടും അവർ സംസാരി
ക്കുന്നു.

൨൭ അവരുടെ അകൃത്യത്തൊടെ അകൃത്യത്തെ കൂട്ടെണമെ;
അവർ നിന്റെ നീതിയിങ്കലെക്കു വരികയും അരുതെ.

൨൮ അവർ ജീവന്റെ പുസ്തകത്തിൽനിന്ന മായ്ക്കപ്പെട്ടു, നീ
തിമാന്മാരൊടു കൂടെ എഴുതപ്പെടരുതെ.

൨൯ എങ്കിലും ഞാൻ ദരിദ്രനും ദുഃഖിതനും [ആകുന്നു:] ദൈ
വമെ, നിന്റെ രക്ഷ എന്നെ ഉയൎത്തുമാറാകട്ടെ.

൩൦ ഞാൻ ഒരു പാട്ടൊടെ ദൈവത്തിന്റെ നാമത്തെ സ്തുതി
ച്ചു, സ്തൊത്രത്തൊടെ അവനെ മഹത്വപ്പെടുത്തും.

൩൧ [ഇത] തന്നെ കൊമ്പും കുളമ്പുമുള്ള കാളയെക്കാളും മൂരി
യെക്കാളും അധികം യഹൊവായിക്കു ഇഷ്ടമുള്ളതാകും.

൩൨ താഴ്മയുള്ളവർ ഇതിനെ കണ്ടു, സന്തൊഷിക്കും: ദൈ
വത്തെ അപെക്ഷിക്കുന്ന നിങ്ങളുടെ ഹൃദയം ജീവിക്കും.

൩൩ എന്തെന്നാൽ യഹൊവാ ദരിദ്രന്മാരെ ചെവികൊള്ളു
ന്നു, അവന്റെ ബദ്ധന്മാരെ നിന്ദിക്കുന്നതുമില്ല.

൩൪ ആകാശവും ഭൂമിയും, സമുദ്രങ്ങളും, അവയിൽ സഞ്ചരി
ക്കുന്ന സകലവും അവനെ സ്തുതിക്കട്ടെ.

൩൫ എന്തുകൊണ്ടെന്നാൽ ദൈവം സീയൊനെ രക്ഷിച്ചു,
യെഹൂദായുടെ നഗരങ്ങളെ പണിയിക്കും: എന്നാൽ അവർ
അവിടെ വസിച്ചു, അതിനെ അവകാശമായനുഭവിക്കും.

൩൬ അവന്റെ ദാസന്മാരുടെ സന്തതിയും അതിനെ അനു
ഭവിക്കും: അവന്റെ നാമത്തെ സ്നെഹിക്കുന്നവരും അതിൽ വ
സിക്കും.

## ൭൦ സങ്കീൎത്തനം.

¶ രാഗപ്രമാണിക്കു. ഒൎമ്മക്കായിട്ടു ദാവീദിന്റെ ഒരു സങ്കീൎത്ത
നം.

ദൈവമെ, എന്നെ വിടുവിപ്പാനും, യഹൊവായെ, ഇനിക്ക സഹായിപ്പാനും വെഗം വരെണമെ.

൨ എന്റെ ആത്മാവിനെ അന്വെഷിക്കുന്നവർ നാണിച്ച ലജ്ജിക്കപ്പെടട്ടെ: ഇനിക്ക ദൊഷം ആഗ്രഹിക്കുന്നവർ പിൻ തിരിഞ്ഞ ലജ്ജിക്കപ്പെടട്ടെ.

൩ ഹാഹാ, ഹാഹാ, എന്ന പറയുന്നവർ തങ്ങളുടെ നാണത്തിന പ്രതിഫലമായി പിൻ തിരിയട്ടെ.

൪ നിന്നെ അന്വെഷിക്കുന്ന എല്ലാവരും നിന്നിൽ ആനന്ദിച്ച, സന്തൊഷിക്കട്ടെ: നിന്റെ രക്ഷയെ സ്നെഹിക്കുന്നവർ ദൈവം മഹത്വപ്പെട്ടിരിക്കട്ടെ എന്ന ഇടവിടാതെ പറയട്ടെ.

൫ എന്നാൽ ഞാൻ ദരിദ്രനും എളിയവനും [ആകുന്നു:] ദൈവമെ, എങ്കലെക്ക വെഗം വരെണമെ: നീ തന്നെ എന്റെ സഹായവും എന്നെ വിടുവിക്കുന്നവനും [ആകുന്നു;] യഹൊവായെ, താമസിക്കരുതെ.

## ൭൧ സങ്കീൎത്തനം.

യഹൊവായെ, ഞാൻ നിങ്കൽ ആശ്രയിക്കുന്നു: ഞാൻ ഒരു നാളും ലജ്ജിക്കപ്പെടരുതെ.

൨ നിന്റെ നീതിയിൽ എന്നെ മൊചിച്ച, എന്നെ വിടുവിക്കെണമെ; എങ്കലെക്ക നിന്റെ ചെവി ചായിച്ച, എന്നെ രക്ഷിക്കെണമെ.

൩ ഞാൻ എപ്പൊഴും പ്രവെശിക്കെണ്ടുന്നതിന നീ ഇനിക്ക ബലമുള്ള വാസസ്ഥലമായിരിക്കെണമെ; എന്നെ രക്ഷിപ്പാൻ നീ കല്പിച്ചിരിക്കുന്നു; എന്തെന്നാൽ നീ എന്റെ പാറയും എന്റെ കൊട്ടയും [ആകുന്നു.]

൪ എന്റെ ദൈവമെ, ദുഷ്ടന്റെ കയ്യിൽനിന്നും അന്യായവും ക്രൂരതയുമുള്ളവന്റെ കയ്യിൽനിന്നും എന്നെ വിടുവിക്കെണമെ.

൫ എന്തകൊണ്ടെന്നാൽ യഹൊവായായ കൎത്താവെ, നീ എന്റെ ആശാബന്ധം [ആകുന്നു:] എന്റെ ബാല്യം മുതൽ നീ എന്റെ ആശ്രയം [ആകുന്നു.]

൬ ഞാൻ ഗൎഭം മുതൽ നിന്നാൽ ആദരിക്കപ്പെട്ടിരിക്കുന്നു: എന്നെ എന്റെ മാതാവിന്റെ വയററിൽനിന്ന എടുത്തവൻ നീ ആകുന്നു: എന്റെ സ്തുതി എപ്പൊഴും നിന്നെ കുറിച്ച [ആകും.]

൭ ഞാൻ പലൎക്കും ഒരു അത്ഭുതം പൊലെ ആയിരിക്കുന്നു: എന്നാൽ നീ എന്റെ ബലമുള്ള ശരണം [ആകുന്നു.]

൮ എന്റെ വാ ദിവസം പ്രതി നിന്റെ സ്തുതി [കൊണ്ടും] നിന്റെ ബഹുമാനം [കൊണ്ടും] നിറഞ്ഞിരിക്കും.

൯ വാൎദ്ധക്യ കാലത്ത നീ എന്നെ തള്ളി കളയരുതെ, എന്റെ ബലം ക്ഷയിക്കുമ്പൊൾ എന്നെ ഉപെക്ഷിക്കയുമരുതെ.

൰ എന്തകൊണ്ടെന്നാൽ എന്റെ ശത്രുക്കൾ ഇനിക്ക വിരൊധമായി സംസാരിക്കുന്നു; എന്റെ ആത്മാവിനെ കുറിച്ച കാ

ത്തിരിക്കുന്നവർ ഒന്നിച്ച വിചാരിച്ച,

൧൧ ദൈവം അവനെ ഉപെക്ഷിച്ച് എന്നും, [അവനെ] വിടുവിപ്പാൻ ആരുമില്ലായ്കകൊണ്ട, അവനെ പിന്തുടൎന്ന, പിടിപ്പിൻ എന്നും പറയുന്നു.

൧൨ ദൈവമെ, എന്നിൽനിന്ന ദൂരത്തിരിക്കരുതെ: എന്റെ ദൈവമെ, ഇനിക്ക സഹായിപ്പാൻ വെഗം വരെണമെ.

൧൩ എന്റെ ആത്മാവിന വിരൊധികളായുള്ളവർ നാണിച്ച നശിച്ചുപൊകം: ഇനിക്ക ദൊഷം വിചാരിക്കുന്നവർ നിന്ദ കൊണ്ടും ലജ്ജ കൊണ്ടും മൂടി പൊകയും ചെയ്യും.

൧൪ എന്നാൽ ഞാൻ എപ്പൊഴും ആശ്രയിച്ച, മെല്ക്കുമെൽ നിന്നെ സ്തുതിക്കും.

൧൫ എന്റെ വാ നിന്റെ നീതിയെയും, നിന്റെ രക്ഷയെയും ദിവസം പ്രതി അറിയിക്കും; എന്തകൊണ്ടെന്നാൽ [അവയുടെ] സംഖ്യയെ ഞാൻ അറിയുന്നില്ല.

൧൬ ഞാൻ യഹൊവായായ കൎത്താവിന്റെ ശക്തിയിൽ നടന്ന, നിനക്കുള്ളതായി, നിന്റെ നീതിയെ മാത്രം ഒൎമ്മപ്പെടുത്തും.

൧൭ ദൈവമെ, എന്റെ ബാല്യം മുതൽ നീ ഇനിക്ക ഉപദെശിച്ചിരിക്കുന്നു: ഇത വരെയും നിന്റെ അത്ഭുത പ്രവൃത്തികളെ ഞാൻ അറിയിച്ചുമിരിക്കുന്നു.

൧൮ ഇപ്പൊഴും, ദൈവമെ, ഒരു സന്തതിക്ക നിന്റെ ബലത്തെയും, ഇനി വരുവാനുള്ള എല്ലാവൎക്കും നിന്റെ ശക്തിയെയും ഞാൻ അറിയിക്കുവൊളം, വൃദ്ധതയും നരയുമുള്ള കാലത്ത എന്നെ ഉപെക്ഷിക്കരുതെ.

൧൯ വലിയ കാൎയ്യങ്ങളെ ചെയ്തിട്ടുള്ള ദൈവമെ, നിന്റെ നീതി എററവും ഉന്നതമായിരിക്കുന്നു: ദൈവമെ, നിന്നൊട സദൃശനായിട്ട ആരുള്ളു?

൨൦ വളരെയും വ്യസനവുമായുള്ള അനൎത്ഥങ്ങളെ എന്നെ കാണിച്ചവനായ [നീ] വീണ്ടും എന്നെ ജീവിപ്പിക്കും; ഭൂമിയിലെ അഗാധങ്ങളിൽനിന്ന എന്നെ തിരികെ കരെററുകയും ചെയ്യും.

൨൧ നീ എന്റെ വലിപ്പത്തെ വൎദ്ധിപ്പിച്ച, എന്നെ ചുററും ആശ്വസിപ്പിക്കും.

൨൨ എന്നാൽ എന്റെ ദൈവമെ, ഞാനും തംബുരു കൊണ്ട നിന്നെയും നിന്റെ സത്യത്തെയും സ്തുതിക്കും: യിസ്രാഎലിന്റെ പരിശുദ്ധനായുള്ളൊവെ, ഞാൻ കിന്നരം കൊണ്ട നിനക്ക പാടും.

൨൩ ഞാൻ നിനക്ക പാടുമ്പൊൾ, എന്റെ അധരങ്ങളും, നീ വീണ്ടെടുത്തിട്ടുള്ള എന്റെ ആത്മാവും എററവും ആനന്ദിക്കും.

൨൪ എന്റെ നാവും നാൾ തൊറും നിന്റെ നീതിയെ കുറിച്ച സംസാരിക്കും; എന്തകൊണ്ടെന്നാൽ ഇനിക്ക ദൊഷം വിചാരിക്കുന്നവർ നാണിച്ച, ലജ്ജിക്കപ്പെട്ടിരിക്കുന്നു.

# സങ്കീൎത്തനങ്ങൾ.

## ൭൨ സങ്കീൎത്തനം.

. ് ശലൊമൊനായിട്ട ഒരു സങ്കീൎത്തനം.

൧ ദൈവമെ, രാജാവിന നിന്റെ ന്യായവിധികളെയും, രാ
ജാവിന്റെ പുത്രന നിന്റെ നീതിയെയും നൽകെണമെ.
൨ അവൻ നിന്റെ ജനത്തൊട നീതിയായിട്ടും നിന്റെ എ
ളിയവരൊട ന്യായമായിട്ടും വിധിക്കും.
൩ പൎവ്വതങ്ങളും ചെറിയ കുന്നുകളും നീതി കൊണ്ട ജനത്തി
ന സമാധാനത്തെ കൊണ്ടുവരും.
൪ അവൻ ജനത്തിൽ എളിയവരൊട ന്യായം വിധിച്ച, ദരി
ദ്രന്മാരുടെ മക്കളെ രക്ഷിച്ച, ഞെരുക്കുന്നവനെ നുറുക്കികളയും.
൫ അവർ ആദിത്യ ചന്ദ്രന്മാരുള്ള കാലത്തൊളവും തലമുറ തല
മുറയായിട്ട നിന്നെ ഭയപ്പെടും.
൬ അവൻ അരിയപ്പെട്ട പുല്ലിൻ മെൽ മഴ പൊലെയും, ഭൂ
മിയെ നനെക്കുന്ന ചാറൽ മഴ പൊലെയും ഇറങ്ങി വരും.
൭ അവന്റെ നാളുകളിൽ നീതിമാന്മാർ വളരും; ചന്ദ്രനുള്ളെ
ടത്തൊളം പരിപൂൎണ്ണതയുള്ള സമാധാനവും [ഉണ്ടാകും.]
൮ അവൻ സമുദ്രം മുതൽ സമുദ്രം വരെയും, നദി മുതൽ ഭൂമി
യുടെ അറുത്തികൾ വരെയും ഭരിക്കും.
൯ വനത്തിൽ വസിക്കുന്നവർ അവന്റെ മുമ്പാകെ വണ
ങ്ങും; അവന്റെ ശത്രുക്കൾ പൊടി മണ്ണിനെ നക്കും.
൧൦ തൎശിശിലെയും ദ്വീപുകളിലെയും രാജാക്കന്മാർ സമ്മാന
ങ്ങളെ കൊണ്ടുവരും: ശെബായിലെയും സെബായിലെയും രാ
ജാക്കന്മാർ ദാനങ്ങൾ ചെയ്യും.
൧൧ അത്രയുമല്ല, സകല രാജാക്കന്മാരും അവന്റെ മുമ്പാകെ
വീഴും: സകല ജാതികളും അവനെ സെവിക്കും.
൧൨ എന്തകൊണ്ടെന്നാൽ അവൻ നിലവിളിക്കുന്ന എളിയവ
നെയും, ദരിദ്രനെയും, സഹായമില്ലാത്തവനെയും വിടുവിക്കും
൧൩ അവൻ ദരിദ്രനൊടും എളിയവനൊടും കരുണ ചെയ്യു,
എളിയവരുടെ ആത്മാക്കളെ രക്ഷിക്കും.
൧൪ അവൻ അവരുടെ ആത്മാവിനെ വഞ്ചനയിൽനിന്നും,
ക്രൂരതയിൽനിന്നും വീണ്ടെടുക്കും: എന്നാൽ അവരുടെ രക്തം
തന്റെ മുമ്പാകെ വിലയെറിയതായിരിക്കും.
൧൫ അവൻ ജീവിക്കും, ശെബായിലെ പൊന്നിൽനിന്ന അവ
ന കൊടുക്കപ്പെടും: അവനെ കുറിച്ച പ്രാൎത്ഥനയും എല്ലായ്പൊ
ഴും ചെയ്യപ്പെടും; ദിവസം പ്രതി അവൻ സ്തുതിക്കപ്പെട്ടുമിരി
ക്കും.
൧൬ ഭൂമിയിൽ പൎവ്വതങ്ങളുടെ മുകളിൽ ഒരു പിടി ധാന്യം ഉ
ണ്ടാകും; അതിന്റെ ഫലം ലബാനൊനെ പൊലെ ഇളകും:
നഗരത്തിൽനിന്നുള്ളവർ ഭൂമിയിലെ പുല്ലു പൊലെ വളരുകയും
ചെയ്യും.

൧൭

൧൭ അവന്റെ നാമം എന്നെക്കും ഇരിക്കും: അവന്റെ നാ
മം സൂൎയ്യൻ ഉള്ളെടത്തൊളം നിലനില്ക്കും: മനുഷ്യർ അവനി
ൽ അനുഗ്രഹിക്കപ്പെടും; സകല ജാതികളും അവനെ വാഴ്ത്തും.
൧൮ യിസ്രാഎലിന്റെ ദൈവമായി, താൻ മാത്രം അത്ഭുതമു
ള്ള കാൎയ്യങ്ങളെ ചെയ്യുന്നവനായി, ദൈവമായ യഹൊവാ വാ
ഴ്ത്തപ്പെട്ടവൻ [ആകട്ടെ.]
൧൯ അവന്റെ മഹത്വമുള്ള നാമം എന്നെക്കും വാഴ്ത്തപ്പെട്ടി
രിക്കട്ടെ: ഭൂമി മുഴുവനും അവന്റെ മഹത്വം [കൊണ്ടു] നിറ
ഞ്ഞിരിക്കട്ടെ. ആമെൻ, ആമെൻ.
൨൦ യെശ്ശായുടെ പുത്രനായ ദാവിദിന്റെ പ്രാൎത്ഥനകൾ അ
വസാനിച്ചിരിക്കുന്നു.

## ൭൩ാം സങ്കീൎത്തനം.

¶ ആസാഫിന്റെ ഒരു സങ്കീൎത്തനം.

൧ ദൈവം യിസ്രാഎലിന, ഹൃദയ ശുദ്ധിയുള്ളവൎക്ക തന്നെ, നല്ല
വൻ [ആകുന്നു] സത്യം.
൨ എന്നാൽ എന്റെ അവസ്ഥയൊ, എന്റെ പാദങ്ങൾ തെ
റ്റുമാറായിരുന്നു; എന്റെ കാലടികൾ വഴുതുമാറായിരുന്നു.
൩ എന്തെന്നാൽ ഞാൻ ദുഷ്ടന്മാരുടെ സൌഖ്യത്തെ കണ്ട
പ്പൊൾ, മൂഢന്മാരൊട ഇനിക്ക അസൂയ തൊന്നിയിരുന്നു.
൪ എന്തുകൊണ്ടെന്നാൽ അവരുടെ മരണത്തിൽ ബന്ധനങ്ങ
ളില്ല: എന്നാൽ അവരുടെ ബലം സ്ഥിരമുള്ളത [ആകുന്നു.]
൫ അവർ [മറ്റുള്ള] മനുഷ്യരെന്ന പൊലെ ഉപദ്രവത്തിൽ
അകപ്പെടുന്നില്ല; [മറ്റ] മനുഷ്യരൊട കൂടെ അവർ ബാധി
ക്കപ്പെടുന്നതുമില്ല.
൬ ആയതകൊണ്ട ഡംഭം ഒരു മാല പൊലെ അവരെ ചുറ്റു
ന്നു; ക്രൂരത ഒരു വസ്ത്രം [പൊലെ] അവരെ മൂടുകയും ചെയ്യു
ന്നു.
൭ അവരുടെ കണ്ണുകൾ പുഷ്ടി കൊണ്ട ഉന്തി നില്ക്കുന്നു: ഹൃ
ദയത്തിന ആഗ്രഹിക്കാകുന്നതിൽ അധികം അവൎക്ക ഉണ്ട.
൮ അവർ വഷളന്മാരായി, ഞെരുക്കത്തെ [കുറിച്ച] ദൊഷ
ത്തൊടെ സംസാരിക്കുന്നു: അവർ നിഗളത്തൊടെ പറയുന്നു.
൯ അവർ തങ്ങളുടെ വായെ സ്വൎഗ്ഗങ്ങൾക്ക നെരെ ആക്കു
ന്നു; അവരുടെ നാവും ഭൂമിയിൽ കൂടി നടക്കുന്നു.
൧൦ ആയതകൊണ്ട അവന്റെ ജനം ഇവിടെക്ക തിരിയും:
പൂൎണ്ണ [പാത്രത്തിലെ] വെള്ളങ്ങളും അവൎക്ക പിഴിയപ്പെടും.
൧൧ എന്നാൽ ദൈവം എങ്ങിനെ അറിയുന്നു എന്നും, അത്യു
ന്നതനായവനിൽ അറിവ ഉണ്ടൊ എന്നും അവർ പറയുന്നു.
൧൨ കണ്ടാലും, ഇവർ ഭക്തിഹീനന്മാരായിരുന്നിട്ടും ലൊക
ത്തിൽ സുഖിക്കുന്നവരാകുന്നു; ഇവർ സമ്പത്തിനെ വൎദ്ധിപ്പിക്കു
ന്നു.

# സങ്കീൎത്തനങ്ങൾ.

൰൩ ഞാൻ എന്റെ ഹൃദയത്തെ വെടിപ്പാക്കിയതും, എന്റെ കൈകളെ കുററമില്ലായ്മയിൽ കഴുകിയതും വ്യൎത്ഥമാകുന്നു സത്യം

൰൪ എന്തെന്നാൽ ഞാൻ ദിവസവും ബാധിക്കപ്പെട്ടവനും, ഉഷസ്സുതൊറും ദണ്ഡിക്കപ്പെട്ടവനും ആയിരിക്കുന്നു.

൰൫ ഞാൻ ഇപ്രകാരം പറയും എന്നു പറഞ്ഞാൽ, കണ്ടാലും ഞാൻ നിന്റെ മക്കളുടെ സന്തതിക്കു വിരൊധമായി വിരുദ്ധം ചെയ്യും.

൰൬ ഇതിനെ അറിയെണമെന്നു ഞാൻ വിചാരിച്ചപ്പൊൾ, ദൈവത്തിന്റെ ശുദ്ധ സ്ഥലത്തിലെക്കു പ്രവെശിക്കുന്നത വരെയും,

൰൭ അത ഇനിക്കു വ്യസനമായിരുന്നു: [അപ്പൊൾ] ഞാൻ അവരുടെ അവസാനത്തെ തിരിച്ചറിഞ്ഞു.

൰൮ നീ അവരെ വഴുതലുള്ള സ്ഥലങ്ങളിൽ നിൎത്തി: നീ അവരെ നാശത്തിലെക്കു തള്ളിയിട്ടു നിശ്ചയം.

൰൯ അവർ നിമിഷത്തിൽ എന്നപൊലെ എങ്ങിനെ നാശത്തിൽ അകപ്പെട്ടിരിക്കുന്നു ! അവർ ഭയങ്കരങ്ങളാൽ അശെഷം ക്ഷയിക്കപ്പെട്ടിരിക്കുന്നു.

൨൰ [ഒരുത്തൻ] ഉണരുന്ന സമയത്ത ഒരു സ്വപ്നം പൊലെ തന്നെ, കൎത്താവെ, നീ ഉണരുന്ന സമയത്ത അവരുടെ രൂപത്തെ നിരസിക്കും.

൨൰൧ ഇങ്ങിനെ എന്റെ ഹൃദയം വ്യസനപ്പെട്ടും, ഞാൻ എന്റെ ഇന്ദ്രിയങ്ങളിൽ കുത്തുകൊള്ളപ്പെട്ടും ഇരുന്നു.

൨൰൨ ഞാൻ മൂഢനും അറിവില്ലാത്തവനും ആയി, നിന്റെ മുമ്പാകെ ഒരു മൃഗം [പൊലെ] ആയിരുന്നു.

൨൰൩ എങ്കിലും ഞാൻ എപ്പൊഴും നിന്റെ അടുക്കൽ [ആകുന്നു;] നീ എന്റെ വലത്തു കൈ കൊണ്ട [എന്നെ] പിടിച്ചിരുന്നു.

൨൰൪ നീ നിന്റെ ആലൊചനയാൽ എന്നെ നടത്തും, പിന്നത്തെതിൽ എന്നെ മഹത്വത്തിലെക്കു കൈക്കൊള്ളുകയും ചെയ്യും.

൨൰൫ നീ അല്ലാതെ ഇനിക്കു സ്വൎഗ്ഗത്തിൽ ആരുള്ളു ? നിന്നെ ഒഴികെ ഞാൻ ആഗ്രഹിക്കതക്കവൻ ഭൂമിയിൽ ഒരുത്തനുമില്ല.

൨൰൬ എന്റെ മാംസവും എന്റെ ഹൃദയവും ക്ഷയിക്കുന്നു ; എന്നാലും ദൈവം എന്റെ ഹൃദയത്തിന്റെ ബലവും, എന്നെക്കും എന്റെ ഓഹരിയും [ആകുന്നു.]

൨൰൭ എന്തെന്നാൽ, കണ്ടാലും, നിന്നിൽനിന്ന ദൂരമായിരിക്കുന്നവർ നശിക്കും : നിന്നെ വിട്ട പരസംഗമായി പൊകുന്ന എല്ലാവരെയും നീ സംഹരിച്ചു.

൨൰൮ എന്നാൽ ദൈവത്തൊട ചെൎന്നിരിക്കുന്നത ഇനിക്കു നല്ലത [ആകുന്നു :] ഞാൻ നിന്റെ സകല പ്രവൃത്തികളെയും അറിയിക്കെണ്ടുന്നതിന യഹൊവായായ കൎത്താവിൽ എന്റെ ആശ്രയം വെച്ചിരിക്കുന്നു.

വൃ൰

## ൭൪ സങ്കീൎത്തനം.

൧ ആസാഫിന്റെ മസ്കിൽ.

ദൈവമെ, നീ [ഞങ്ങളെ] എന്നെക്കും തള്ളിക്കളഞ്ഞത എ
ന്തിന? നിന്റെ കൊപം നിന്റെ മെച്ചിൽ സ്ഥലത്തെ ആടുക
ളുടെ നെരെ പുകയുന്നത [എന്തിന?]

൨ നീ പണ്ടെ സമ്പാദിച്ചിട്ടുള്ള നിന്റെ സഭയെയും, നീ
വീണ്ടെടുത്തിട്ടുള്ള നിന്റെ അവകാശമായ കൊലിനെയും,
നീ വസിച്ചിരുന്ന ൟ സീയൊൻ പൎവ്വതത്തെയും ഒൎക്കെണമെ.

൩ ഇടവിടാതെയുള്ള നാശങ്ങൾക്ക, ശത്രുവായവൻ ശുദ്ധ
സ്ഥലത്ത ദൊഷമായി ചെയ്തിട്ടുള്ള സകലത്തിനും തന്നെ, നി
ന്റെ പാദങ്ങളെ ഉയൎത്തെണമെ.

൪ നിന്റെ ശത്രുക്കൾ നിന്റെ സഭകളുടെ നടുവിൽ അലറു
ന്നു; അവർ തങ്ങളുടെ കൊടികളെ അടയാളങ്ങളായിട്ട ഊക്കു
ന്നു.

൫ ഒരുത്തൻ വണ്ണമുള്ള വൃക്ഷങ്ങളിൻ മെൽ കൊടാലികളെ
ഒങ്ങിയ പ്രകാരം കീൎത്തിപ്പെട്ടിരുന്നു.

൬ എന്നാൽ ഇപ്പൊൾ അവർ അതിലുള്ള ചിത്ര പണികളെ
കൊടാലികൾ കൊണ്ടും ചുററികകൾ കൊണ്ടും ഒരുമിച്ച തക
ൎക്കുന്നു.

൭ അവർ നിന്റെ ശുദ്ധ സ്ഥലത്തിലെക്ക തീയിട്ടു; അവർ നി
ന്റെ നാമത്തിന്റെ വാസസ്ഥലത്തെ നിലം വരെ അശുദ്ധ
മാക്കി.

൮ നാം അവരെ ഒരുമിച്ച നശിപ്പിക്കെണമെന്ന അവർ ത
ങ്ങളുടെ ഹൃദയങ്ങളിൽ പറഞ്ഞു: അവർ ദെശത്തിൽ ദൈവ
ത്തിനുള്ള സകല സഭകളെയും ചുട്ടുകളഞ്ഞു.

൯ നാം നമ്മുടെ അടയാളങ്ങളെ കാണുന്നില്ല: ഇനി ഒരു ദീ
ൎഘദൎശിയുമില്ല: എത്രത്തൊളം എന്ന അറിയുന്ന ഒരുത്തനും ഞ
ങ്ങളുടെ ഇടയിൽ ഇല്ല.

൰ ദൈവമെ, എത്രത്തൊളം വൈരി നിന്ദിക്കും? ശത്രു നി
ന്റെ നാമത്തെ എന്നെക്കും ദുഷിക്കുമൊ?

൰൧ നിന്റെ വലത്തു കൈ ആകുന്ന നിന്റെ കൈ നീ വ
ലിച്ചുകൊള്ളുന്നത എന്തിന? നിന്റെ മാൎവ്വിടത്തിൽനിന്ന [അ
തിനെ വലിച്ചെടുത്ത] നശിപ്പിക്കണമെ.

൰൨ എന്തുകൊണ്ടെന്നാൽ ഭൂമിയുടെ മദ്ധ്യത്തിൽ രക്ഷ പ്രവൃ
ത്തിക്കുന്ന ദൈവം പൂൎവ്വം മുതൽ എന്റെ രാജാവ [ആകുന്നു.]

൰൩ നിന്റെ ശക്തി കൊണ്ട നീ സമുദ്രത്തെ വിഭാഗിച്ചു: നീ
വെള്ളത്തിലുള്ള തിമിംഗിലങ്ങളുടെ തലകളെ ഉടെച്ചു.

൰൪ നീ ലിവയതന്റെ തലകളെ ഉടെച്ചു നുറുക്കി, വനത്തി
ൽ പാൎക്കുന്ന ജനത്തിന ഭക്ഷണത്തിനായിട്ട അതിനെ കൊടു
ത്തു.

൧൫ നീ ഉറവയെയും ഒഴുക്കിനെയും വെറുതിരിച്ചു: നീ വലിയ നദികളെ വററിച്ചു.

൧൬ പകൽ നിനക്കുള്ളത [ആകുന്നു:] രാവും നിനക്കുള്ളത [ആകുന്നു;] വെളിച്ചത്തെയും സൂൎയ്യനെയും നീ ഒരുക്കിയിരിക്കുന്നു.

൧൭ നീ ഭൂമിയുടെ അതിരുകളെ ഒക്കെയും സ്ഥാപിച്ചു: വെനൽ കാലത്തെയും വൎഷകാലത്തെയും നീ ഉണ്ടാക്കി.

൧൮ യഹോവായെ, ശത്രു നിന്ദിക്കയും, മൂഢജനം നിന്റെ നാമത്തെ ദുഷിക്കയും ചെയ്തിരിക്കുന്നു എന്നുള്ള ഇതിനെ ഒൎക്കേണമെ.

൧൯ നിന്റെ കാട്ടുപ്രാവിന്റെ ആത്മാവിനെ [ദുഷ്ടന്മാരുടെ] സംഘത്തിന എല്പിക്കരുതെ: നിന്റെ എളിയവരുടെ സഭയെ ഒരുനാളും മറക്കരുതെ.

൨൦ ഉടമ്പടിയെ വിചാരിച്ചുകൊള്ളെണമെ; എന്തുകൊണ്ടെന്നാൽ ഭൂമിയിലെ ഇരുട്ടുള്ള സ്ഥലങ്ങൾ ക്രൂരതയുടെ ഇരിപ്പിടങ്ങൾ കൊണ്ട നിറഞ്ഞിരിക്കുന്നു.

൨൧ ഞെരുക്കപ്പെട്ടവർ ലജ്ജിച്ച തിരികയില്ല; ദരിദ്രനും എളിയവനും നിന്റെ നാമത്തെ സ്തുതിക്കും.

൨൨ ദൈവമെ, എഴുനീററ, നിന്റെ സ്വന്ത കാൎയ്യം വ്യവഹരിക്കെണമെ; മൂഢൻ നിന്നെ നാൾതൊറും എങ്ങിനെ നിന്ദിക്കുന്നു എന്ന ഒൎക്കേണമെ.

൨൩ നിന്റെ ശത്രുക്കളുടെ ശബ്ദത്തെ മറക്കരുതെ: നിനക്കു വിരൊധമായി എഴുനില്ക്കുന്നവരുടെ കലഹം എപ്പൊഴും വൎദ്ധിക്കുന്നു.

## ൭൫ സങ്കീൎത്തനം.

൧ രാഗപ്രമാണിക്ക. അൽ-തശ്ഹീത, ആസാഫിന്റെ ഒരു പാട്ടായ സങ്കീൎത്തനം.

൧ ദൈവമെ, ഞങ്ങൾ നിനക്ക സ്തൊത്രം ചെയ്യുന്നു: ഞങ്ങൾ [നിനക്ക] സ്തൊത്രം ചെയ്യുന്നു: എന്തുകൊണ്ടെന്നാൽ നിന്റെ നാമം സമീപമായിരിക്കുന്നു എന്ന നിന്റെ അതിശയ പ്രവൃത്തികൾ അറിയിക്കുന്നു.

൨ ഞാൻ സഭയെ പ്രാപിക്കുമ്പൊൾ ഞാൻ നെരൊടെ ന്യായം വിധിക്കും.

൩ ഭൂമിയും അതിലുള്ള സകല കുടിയാന്മാരും അഴിഞ്ഞിരിക്കുന്നു: ഞാൻ അതിന്റെ തൂണുകളെ വഹിച്ചിരിക്കുന്നു. സെലാഃ.

൪ മൂഢതയായി നടക്കരുത എന്ന മൂഢന്മാരൊടും, കൊമ്പിനെ ഉയൎത്തരുത എന്ന ദുഷ്ടന്മാരൊടും ഞാൻ പറഞ്ഞു:

൫ നിങ്ങളുടെ കൊമ്പിനെ ഉയൎത്തരുത, കഠിന കണ്ഠത്തൊടെ സംസാരിക്കരുതെ.

൬ എന്തുകൊണ്ടെന്നാൽ മെൽ അധികാരം കിഴക്കനിന്ന എ

ക്കിലും, പടിഞ്ഞാറനിന്ന എങ്കിലും, തെക്കനിന്ന എങ്കിലും അല്ല [വരുന്നത.]

൭ എന്നാൽ ദൈവം ന്യായാധിപതി [ആകുന്നു:] അവൻ ഒരുത്തനെ താഴ്ത്തുകയും, മറ്റൊരുത്തനെ ഉയൎത്തുകയും ചെയ്യുന്നു.

൮ എന്തെന്നാൽ യഹൊവായുടെ കയ്യിൽ ഒരു പാത്രം [ഉണ്ട,] വീഞ്ഞ ചുവന്നും ഇരിക്കുന്നു: അത കലക്കലാൽ നിറഞ്ഞിരിക്കുന്നു; അവനും അതിൽനിന്ന പകരുന്നു; എന്നാൽ ഭൂമിയിലെ സകല ദുഷ്ടന്മാരും അതിലെ മട്ട പിഴിഞ്ഞ, കുടിക്കും.

൯ എന്നാൽ ഞാൻ എന്നും അറിയിക്കും: ഞാൻ യാക്കൊബിന്റെ ദൈവത്തിന സ്തുതി പാടും.

൧൦ ദുഷ്ടന്മാരുടെ കൊമ്പുകളെ ഒക്കെയും ഞാൻ മുറിച്ചുകളയും: [എന്നാലും] നീതിമാന്റെ കൊമ്പുകൾ ഉയൎത്തപ്പെടും.

## ൭൬ സങ്കീൎത്തനം.

൧ നെഗിനൊതിന്മെൽ രാഗപ്രമാണിക്ക. ആസാഫിന്റെ ഒരു പാട്ടായ സങ്കീൎത്തനം.

ദൈവം യെഹൂദായിൽ അറിയപ്പെട്ടവൻ [ആകുന്നു:] അവന്റെ നാമം യിസ്രാഎലിൽ വലിയത [ആകുന്നു.]

൨ അവന്റെ കൂടാരം ശാലെമിലും അവന്റെ വാസസ്ഥലം സീയൊനിലും ഉണ്ട.

൩ അവൻ അവിടെ വെച്ച വില്ലിന്റെ അസ്ത്രങ്ങളെയും, പരിചയെയും, വാളിനെയും, യുദ്ധത്തെയും തകൎത്തു. സെലാഃ.

൪ ഇരയുള്ള പൎവതങ്ങളെക്കാൾ നീ എറ്റം മഹത്വവും ശ്രെഷ്ഠതയുമുള്ളവൻ [ആകുന്നു.]

൫ ഹൃദയ ധൈൎയ്യമുള്ളവർ കൊള്ളയിടപ്പെട്ടു; അവർ തങ്ങളുടെ ഉറക്കം ഉറങ്ങി: ശക്തിയുള്ള മനുഷ്യരിൽ ആരും അവരുടെ കൈകളെ കണ്ടെത്തിയതുമില്ല.

൬ യാക്കൊബിന്റെ ദൈവമെ, നിന്റെ ശാസനയാൽ തെരും കുതിരയും ഒരു ഗാഢ നിദ്രയിലെക്ക വീണിരിക്കുന്നു.

൭ നീ, നീ തന്നെ ഭയപ്പെടത്തക്കവൻ [ആകുന്നു:] നീ ഒരിക്കൽ കൊപിച്ചിരിക്കുമ്പൊൾ, നിന്റെ മുമ്പാകെ നില്ക്കാകുന്നവൻ ആര?

൮ നീ സ്വൎഗ്ഗത്തിൽനിന്ന ന്യായവിധിയെ കെൾപ്പിച്ചു.

൯ ദൈവം ഭൂമിയിലെ സൌമ്യതയുള്ള എല്ലാവരെയും രക്ഷിപ്പാൻ ന്യായവിസ്താരത്തിന എഴുനീറ്റപ്പൊൾ, ഭൂമി ഭയപ്പെട്ടു, അമൎന്നിരുന്നു. സെലാഃ.

൧൦ മനുഷ്യന്റെ കൊപം നിന്നെ സ്തുതിക്കും നിശ്ചയം: ശെഷമുള്ള കൊപത്തെ നീ അടക്കി കളയും.

൧൧ നിങ്ങളുടെ ദൈവമായയഹൊവായിക്ക നെൎന്ന, കൊടുത്തുകൊൾവിൻ; അവന്റെ ചുറ്റുമുള്ള എല്ലാവരും ഭയപ്പെടത്തക്കവന ദാനങ്ങളെ കൊണ്ടുവരട്ടെ.

൧൨ അവൻ പ്രഭുക്കന്മാരുടെ ആത്മാവിനെ ഛേദിച്ചു കളയും: ഭൂമിയിലെ രാജാക്കന്മാൎക്ക അവൻ ഭയങ്കരൻ [ആകുന്നു.]

## ൭൭ സങ്കീൎത്തനം.

൧ യദുഥുനിൽ രാഗപ്രമാണിക്ക. ആസാഫിന്റെ ഒരു സങ്കീൎത്തനം.

ഞാൻ എന്റെ ശബ്ദത്തോടെ ദൈവത്തൊട, എന്റെ ശബ്ദത്തോടെ ദൈവത്തൊട തന്നെ നിലവിളിച്ചു; അവൻ എന്നെ ചെവിക്കൊണ്ടു.

൨ ഞാൻ എന്റെ ആപത്ത നാളിൽ യഹൊവായെ അന്വെഷിച്ചു; എന്റെ കൈ രാത്രിയിൽ മലൎത്തി, അടങ്ങിയിരുന്നതുമില്ല: എന്റെ ആത്മാവ ആശ്വാസത്തെ നിരസിച്ചു.

൩ ഞാൻ ദൈവത്തെ ഒൎത്ത, വ്യാകുലപ്പെട്ടിരുന്നു; ഞാൻ ധ്യാനിച്ചു: എന്റെ ആത്മാവ തളരുകയും ചെയ്തു. സെലാഃ.

൪ നീ എന്റെ കണ്ണുകളെ ഉണൎത്തി പിടിച്ചിരിക്കുന്നു: ഇനിക്ക സംസാരിപ്പാൻ കഴിയാത്തവണ്ണം ഞാൻ എററവും ചഞ്ചലപ്പെട്ടിരിക്കുന്നു.

൫ ഞാൻ പൂൎവ്വ ദിവസങ്ങളെയും, പണ്ടത്തെ സംവത്സരങ്ങളെയും വിചാരിച്ചു.

൬ ഞാൻ എന്റെ പാട്ടിനെ ഒൎക്കുന്നു: രാത്രിയിൽ ഞാൻ എന്റെ ഹൃദയം കൊണ്ട ധ്യാനിക്കുന്നു; എന്റെ ആത്മാവും താല്പൎയ്യമായി ശൊധന ചെയ്തു.

൭ കൎത്താവ എന്നെക്കും തള്ളികളയുമൊ? അവൻ ഇനിമെലാൽ ഇഷ്ടമുള്ളവനായിരിക്കയില്ലയൊ?

൮ അവന്റെ കരുണ എന്നെക്കും തീരുമാനം പൊയ്പൊയൊ? അവന്റെ വാഗ്ദത്തം എന്നെക്കും ഒഴിഞ്ഞുപൊയൊ?

൯ ദൈവം കൃപയുണ്ടാകുവാൻ മറന്നുവൊ? അവൻ കൊപത്തിൽ തന്റെ ആൎദ്രകരുണകളെ അടെച്ചു കളഞ്ഞുവൊ? സെലാഃ.

൧൦ എന്നാൽ ഇത എന്റെ ബലഹീനത [ആകുന്നു] എന്ന ഞാൻ പറഞ്ഞു: അത്യുന്നതനായവന്റെ വലത്ത കയ്യിലെ സംവത്സരങ്ങളെ [ഞാൻ ഒൎക്കും.]

൧൧ ഞാൻ യഹൊവായുടെ ക്രിയകളെ ഒൎക്കും; ഞാൻ നിന്റെ പണ്ടത്തെ അത്ഭുതങ്ങളെ ഒൎക്കും നിശ്ചയം.

൧൨ ഞാൻ നിന്റെ സകല ക്രിയയെയും കുറിച്ചു ധ്യാനിച്ചു, നിന്റെ പ്രവൃത്തികളെ കുറിച്ചു സംസാരിക്കും.

൧൩ ദൈവമെ, നിന്റെ വഴി ശുദ്ധ സ്ഥലത്തിൽ [ആകുന്നു:] നമ്മുടെ ദൈവം എന്ന പൊലെ വലിയ ദൈവം ആരുള്ളു?

൧൪ അത്ഭുതങ്ങളെ ചെയ്യുന്ന ദൈവം നീ [ആകുന്നു:] നീ നിന്റെ ശക്തിയെ ജനങ്ങളുടെ ഇടയിൽ അറിയിച്ചിട്ടുണ്ടു.

൧൫ നീ [നിന്റെ] ഭുജം കൊണ്ട യാക്കൊബിന്റെയും യൊ
സെഫിന്റെയും പുത്രന്മാരായ നിന്റെ ജനത്തെ വീണ്ടെടു
ത്തിരിക്കുന്നു. സെലാഃ.
൧൬ ദൈവമെ, വെള്ളങ്ങൾ നിന്നെ കണ്ടു, വെള്ളങ്ങൾ
നിന്നെ കണ്ടു; അവ ഭയപ്പെട്ടു; അഗാധങ്ങളും കലുങ്ങി.
൧൭ മെഘങ്ങൾ വെള്ളങ്ങളെ ചൊരിഞ്ഞു: ആകാശങ്ങൾ ഒ
രു സ്വരം പുറപ്പെടുവിച്ചു: നിന്റെ അസ്ത്രങ്ങളും പുറപ്പെട്ടു
പൊയി.
൧൮ നിന്റെ ഇടിമുഴക്കം ആകാശത്തിൽ [ഉണ്ടായിരുന്നു;]
മിന്നലുകൾ ലൊകത്തെ പ്രകാശിപ്പിച്ചു: ഭൂമി കലുങ്ങി, ഇളകി.
൧൯ നിന്റെ വഴി സമുദ്രത്തിലും, നിന്റെ ഊടുവഴികൾ
പെരുവെള്ളങ്ങളിലും [ആകുന്നു:] നിന്റെ കാലടകൾ അറി
യപ്പെടാതെയും ഇരിക്കുന്നു.
൨൦ മൊശെയുടെയും അഹറൊന്റെയും കയ്യാൽ നീ നി
ന്റെ ജനത്തെ ഒരു ആട്ടിൻ കൂട്ടത്തെ പൊലെ വഴി നടത്തി
ച്ചു.

## ൭൮ സങ്കീൎത്തനം.

൧ ആസാഫിന്റെ മസ്കിൽ.

എന്റെ ജനമെ, എന്റെ വെദപ്രമാണത്തിന ചെവികൊടു
പ്പിൻ: എന്റെ വായിലെ വചനങ്ങൾക്ക നിങ്ങളുടെ ചെവി
കളെ ചായിപ്പിൻ.
൨ ഞാൻ എന്റെ വായിനെ ഉപമയായി തുറക്കും: ഞാൻ
പൂൎവ്വകാലം മുതൽ മറവൊരുളായുള്ള വചനങ്ങളെ പറയും.
൩ ആയവയെ ഞങ്ങൾ കെട്ട അറികയും, ഞങ്ങളുടെ പി
താക്കന്മാർ ഞങ്ങളൊട അറിയിക്കയും ചെയ്തു.
൪ യഹൊവായുടെ സ്തുതികളെയും, അവന്റെ ശക്തിയെ
യും, അവൻ ചെയ്തിട്ടുള്ള അവന്റെ അതിശയ പ്രവൃത്തികളെ
യും നാം വരുവാനുള്ള സന്തതിയൊട അറിയിച്ചു, അവരുടെ
മക്കളിൽനിന്ന അവയെ മറെക്കയില്ല.
൫ എന്തെന്നാൽ അവൻ യാക്കൊബിൽ ഒരു സാക്ഷിയെ സ്ഥി
രപ്പെടുത്തി, യിസ്രാഎലിൽ ഒരു വെദപ്രമാണത്തെ നിയമിച്ചു:
ആയവയെ തങ്ങളുടെ മക്കളൊട അറിയിക്കെണ്ടുന്നതിന അ
വൻ നമ്മുടെ പിതാക്കന്മാരൊട കല്പിച്ചു:
൬ പിന്നത്തെ സന്തതിയായി ജനിപ്പാനിരിക്കുന്ന മക്കൾ ത
ന്നെ [അവയെ] അറിഞ്ഞ, എഴുനീറ്റ, തങ്ങളുടെ മക്കളൊട
[അവയെ] അറിയിക്കെണ്ടുന്നതിനും;
൭ അവർ തങ്ങളുടെ ആശ്രയത്തെ ദൈവത്തിങ്കൽ വെച്ചു,
ദൈവത്തിന്റെ പ്രവൃത്തികളെ മറക്കാതെ, അവന്റെ കല്പന
കളെ പ്രമാണിക്കെണ്ടുന്നതിനും;
൮ തങ്ങളുടെ ഹൃദയത്തെ ഒരുക്കാതെയും തങ്ങളുടെ ആത്മാ

വൃ

[ആകുന്നു:] ഞാൻ നിന്റെ വചനത്തിൽ ആശ്രയിക്കുന്നു.

൧൧൫ ദുഷ്ടന്മാരെ, എന്നിൽനിന്ന അകന്നുപൊകുവിൻ: എന്തെന്നാൽ ഞാൻ എന്റെ ദൈവത്തിന്റെ കല്പനകളെ പ്രമാണിക്കും.

൧൧൬ നിന്റെ വചന പ്രകാരം എന്നെ താങ്ങെണമെ, എന്നാൽ ഞാൻ ജീവിക്കും: എന്റെ ആശയെ കുറിച്ച ഞാൻ ലജ്ജിക്കുമാറാകയുമരുതെ.

൧൧൭ എന്നെ താങ്ങെണമെ; എന്നാൽ ഞാൻ രക്ഷപ്പെടും: നിന്റെ പ്രമാണങ്ങളിൽ ഇനിക്ക എല്ലായ്പ്പൊഴും താല്പൎയ്യമുണ്ടാകയും ചെയ്യും.

൧൧൮ നിന്റെ പ്രമാണങ്ങളിൽനിന്ന തെറ്റിപ്പൊകുന്ന എല്ലാവരെയും നീ ചവിട്ടി കളഞ്ഞു: എന്തെന്നാൽ അവരുടെ വഞ്ചന വ്യാജം [ആകുന്നു.]

൧൧൯ നീ ഭൂമിയിലുള്ള സകല ദുഷ്ടന്മാരെയും കീടത്തെ [പൊലെ] ത്യജിച്ച കളയുന്നു: ആയതകൊണ്ട ഞാൻ നിന്റെ സാക്ഷികളെ സ്നെഹിക്കുന്നു.

൧൨൦ നിന്നെ കുറിച്ചുള്ള ഭയം ഹെതുവായിട്ട എന്റെ മാംസം വിറെക്കുന്നു: നിന്റെ ന്യായവിധികളെ കുറിച്ച ഞാൻ ഭയപ്പെടുകയും ചെയ്യുന്നു

### അയിൻ.

൧൨൧ ഞാൻ ന്യായത്തെയും നീതിയെയും ചെയ്തു: എന്നെ ഞെരുക്കുന്നവൎക്ക എന്നെ എല്പിക്കരുതെ.

൧൨൨ നന്മെക്കായിട്ട നിന്റെ ഭൃത്യന വെണ്ടി ഉത്തരവാദിയായിരിക്കെണമെ: അഹങ്കാരികൾ എന്നെ ഞെരുക്കുമാറാകരുതെ.

൧൨൩ എന്റെ കണ്ണുകൾ നിന്റെ രക്ഷയെ കുറിച്ചും, നിന്റെ നീതിയുടെ വചനത്തെ കുറിച്ചും ക്ഷീണിക്കുന്നു.

൧൨൪ നിന്റെ കരുണയിൻ പ്രകാരം നിന്റെ ഭൃത്യനൊട ചെയ്യ, നിന്റെ പ്രമാണങ്ങളെ ഇനിക്ക ഉപദെശിക്കെണമെ.

൧൨൫ ഞാൻ നിന്റെ ഭൃത്യൻ [ആകുന്നു:] നിന്റെ സാക്ഷികളെ ഞാൻ അറിയെണ്ടുന്നതിന ഇനിക്ക അറിവ തരെണമെ.

൧൨൬ യഹൊവായെ, പ്രവൃത്തിപ്പാൻ ഇത [നിനക്ക] സമയം [ആകുന്നു: എന്തെന്നാൽ] അവർ നിന്റെ ന്യായപ്രമാണത്തെ നിഷ്ഫലമാക്കിയിരിക്കുന്നു.

൧൨൭ അതകൊണ്ട ഞാൻ പൊന്നിനെക്കാളും, തങ്കത്തെക്കാളും നിന്റെ കല്പനകളെ സ്നെഹിക്കുന്നു.

൧൨൮ ആകയാൽ സകല [കാൎയ്യങ്ങളെ കുറിച്ചും] നിന്റെ കല്പനകൾ എല്ലാം നെരാകുന്നു എന്ന ഞാൻ വിചാരിച്ചു, സകല വ്യാജ വഴിയെയും വെറുക്കുന്നു.

# സങ്കീൎത്തനങ്ങൾ.

പെ.

൧൨൯ നിന്റെ സാക്ഷികൾ അതിശയമുള്ളവ [ആകുന്നു:] അതുകൊണ്ട എന്റെ ആത്മാവ അവയെ പ്രമാണിക്കുന്നു.

൧൩൦ നിന്റെ വചനങ്ങളുടെ പ്രവെശനം പ്രകാശത്തെ നൽകുന്നു: അത പരമാൎത്ഥികളെ ജ്ഞാനമുള്ളവരാക്കുന്നു.

൧൩൧ ഞാൻ എന്റെ വാ തുറന്ന, ശ്വാസമിട്ടു: എന്തെന്നാൽ നിന്റെ കല്പനകളെ കുറിച്ച ഞാൻ വാഞ്ഛിച്ചു.

൧൩൨ നിന്റെ നാമത്തെ സ്നെഹിക്കുന്നവരൊട നീ ചെയ്തുവരുന്ന പ്രകാരം, എന്റെ മെൽ നൊക്കി, എന്നൊട കരുണയുണ്ടാകെണമെ.

൧൩൩ എന്റെ കാലടികളെ നിന്റെ വചനത്തിൽ ക്രമപ്പെടുത്തെണമെ: യാതൊരു അന്യായത്തിനും എന്റെ മെൽ അധികാരം ഉണ്ടാകയും അരുതെ.

൧൩൪ മനുഷ്യന്റെ ഞെരുക്കത്തിൽനിന്ന എന്നെ വിടുവിക്കെണമെ, എന്നാൽ ഞാൻ നിന്റെ കല്പനകളെ പ്രമാണിക്കും.

൧൩൫ നിന്റെ ഭൃത്യന്റെ മെൽ നിന്റെ മുഖം പ്രകാശിപ്പിച്ചു, നിന്റെ പ്രമാണങ്ങളെ ഇനിക്ക ഉപദെശിക്കെണമെ.

൧൩൬ അവർ നിന്റെ വെദപ്രമാണത്തെ പ്രമാണിക്കായ്കകൊണ്ട, എന്റെ കണ്ണുകളിൽനിന്ന ജലനദികൾ ഒഴുകുന്നു.

സാദ.

൧൩൭ യഹൊവായെ, നീ നീതിമാൻ [ആകുന്നു:] നിന്റെ ന്യായവിധികളും നെരുള്ളവ [ആകുന്നു.]

൧൩൮ നീ കല്പിച്ചിട്ടുള്ള നിന്റെ സാക്ഷികൾ നീതിയും മഹാ സത്യവും [ആകുന്നു.]

൧൩൯ എന്റെ ശത്രുക്കൾ നിന്റെ വചനങ്ങളെ മറന്നിരിക്കകൊണ്ട, എന്റെ ഭക്തിവൈരാഗ്യം എന്നെ ഛെദിച്ചു കളഞ്ഞു.

൧൪൦ നിന്റെ വചനം മഹാ ശുദ്ധം [ആകുന്നു:] ആയതകൊണ്ട നിന്റെ ഭൃത്യൻ അതിനെ സ്നെഹിക്കുന്നു.

൧൪൧ ഞാൻ ചെറിയവനും നിന്ദിക്കപ്പെട്ടവനും [ആകുന്നു: എങ്കിലും] ഞാൻ നിന്റെ പ്രമാണങ്ങളെ മറക്കുന്നില്ല.

൧൪൨ നിന്റെ നീതി നിത്യമുള്ള നീതി [ആകുന്നു:] നിന്റെ വെദപ്രമാണം സത്യവും [ആകുന്നു.]

൧൪൩ അനൎത്ഥവും കഷ്ടതവും എന്നെ പിടിച്ചിരിക്കുന്നു: എങ്കിലും നിന്റെ കല്പനകൾ എന്റെ സന്തൊഷങ്ങൾ ആകുന്നു.

൧൪൪ നിന്റെ സാക്ഷികളുടെ നീതി നിത്യമുള്ളത [ആകുന്നു:] ഇനിക്ക ബുദ്ധി നൽകെണമെ, എന്നാൽ ഞാൻ ജീവനൊടിരിക്കും.

കൊഫ.

൧൪൫ യഹൊവായെ, ഞാൻ എന്റെ പൂൎണ്ണ ഹൃദയത്തൊടെ നിലവിളിച്ചു: എന്നെ ചെവിക്കൊള്ളെണമെ: ഞാൻ നിന്റെ പ്രമാണങ്ങളെ പ്രമാണിക്കും.

൧൪൬ ഞാൻ നിന്നൊടു തന്നെ നിലവിളിച്ചു: എന്നെ രക്ഷിക്കെണമെ, എന്നാൽ ഞാൻ നിന്റെ സാക്ഷികളെ പ്രമാണിക്കും.

൧൪൭ ഞാൻ പുലർകാലത്തെ മുമ്പിട്ടു, അപെക്ഷിച്ചു: ഞാൻ നിന്റെ വചനത്തിന കാത്തിരുന്നു.

൧൪൮ ഞാൻ നിന്റെ വചനത്തെ ധ്യാനിക്കെണ്ടുന്നതിന, എന്റെ കണ്ണുകൾ രാത്രിയാമങ്ങളെ മുമ്പിടുന്നു.

൧൪൯ നിന്റെ കാരുണ്യ പ്രകാരം എന്റെ ശബ്ദത്തെ കെൾക്കെണമെ; യഹൊവായെ, നിന്റെ ന്യായവിധി പ്രകാരം എന്നെ ജീവിപ്പിക്കെണമെ.

൧൫൦ ദൊഷത്തെ പിന്തുടരുന്നവർ സമീപിച്ചിരിക്കുന്നു: അവർ നിന്റെ വെദപ്രമാണത്തിൽനിന്ന ദൂരമായിരിക്കുന്നു.

൧൫൧ യഹൊവായെ, നീ സമീപമായിരിക്കുന്നു: നിന്റെ കല്പനകൾ എല്ലാം സത്യം [ആകുന്നു.]

൧൫൨ നിന്റെ സാക്ഷികളെ കുറിച്ചു, നീ അവയെ എന്നെക്കും സ്ഥിരമാക്കി എന്നു ഞാൻ മുമ്പിനാലെ തന്നെ അറിഞ്ഞിരിക്കുന്നു.

രെശ.

൧൫൩ എന്റെ ദുഃഖത്തെ വിചാരിച്ചു, എന്നെ വിടുവിക്കെണമെ: എന്തെന്നാൽ ഞാൻ നിന്റെ വെദപ്രമാണത്തെ മറക്കാതെ ഇരിക്കുന്നു.

൧൫൪ എന്റെ വ്യവഹാരം തീൎത്തു, എന്നെ വീണ്ടെടുക്കെണമെ: നിന്റെ വചന പ്രകാരം എന്നെ ജീവിപ്പിക്കെണമെ.

൧൫൫ രക്ഷ ദുഷ്ടന്മാരിൽനിന്ന ദൂരമായിരിക്കുന്നു: എന്തെന്നാൽ അവർ നിന്റെ പ്രമാണങ്ങളെ അന്വെഷിക്കുന്നില്ല.

൧൫൬ യഹൊവായെ, നിന്റെ ആൎദ്രകരുണകൾ വളരെ [ആകുന്നു:] നിന്റെ ന്യായവിധികളിൻ പ്രകാരം എന്നെ ജീവിപ്പിക്കെണമെ.

൧൫൭ എന്നെ പീഡിപ്പിക്കുന്നവരും എന്റെ ശത്രുക്കളും പലർ [ആകുന്നു: എങ്കിലും] ഞാൻ നിന്റെ സാക്ഷികളിൽനിന്ന ചായുന്നില്ല.

൧൫൮ ഞാൻ അക്രമക്കാരെ നൊക്കി, വ്യസനപ്പെട്ടു: എന്തെന്നാൽ അവർ നിന്റെ വചനത്തെ പ്രമാണിക്കുന്നില്ല.

൧൫൯ ഞാൻ നിന്റെ കല്പനകളെ എത്രയും സ്നെഹിക്കുന്നു എന്ന വിചാരിക്കെണമെ: യഹൊവായെ, നിന്റെ കാരുണ്യ പ്രകാരം എന്നെ ജീവിപ്പിക്കെണമെ.

൧൬൦ നിന്റെ വചനത്തിന്റെ ആദ്യം സത്യം [ആകുന്നു:]

നിന്റെ നീതിയുള്ള ന്യായവിധികൾ എല്ലാം എന്നെക്കും നില്ക്കുന്നു.

ശിൻ.

൱൬൰൧ പ്രഭുക്കന്മാർ കാരണം കൂടാതെ എന്നെ പീഡിപ്പിച്ചു: എങ്കിലും എന്റെ ഹൃദയം നിന്റെ വചനത്തെ കുറിച്ചു ഭയപ്പെടുന്നു.

൱൬൰൨ വലിയ കവൎച്ചയെ കണ്ടു പിടിക്കുന്ന ഒരുത്തൻ എന്നപൊലെ ഞാൻ നിന്റെ വചനത്തിൽ ആനന്ദിക്കുന്നു.

൱൬൰൩ ഞാൻ ഭൊഷ്കിനെ പകെച്ചു വെറുക്കുന്നു: [എന്നാൽ] ഞാൻ നിന്റെ വെദപ്രമാണത്തെ സ്നെഹിക്കുന്നു.

൱൬൰൪ നിന്റെ നീതിയുള്ള ന്യായവിധികളിൻ നിമിത്തം ഒരു ദിവസം ഞാൻ എഴു പ്രാവശ്യം നിന്നെ സ്തുതിക്കുന്നു.

൱൬൰൫ നിന്റെ വെദപ്രമാണത്തെ സ്നെഹിക്കുന്നവൎക്കു മഹാ സമാധാനം ഉണ്ടു: അവൎക്കു ഒരു വിരുദ്ധവും ഉണ്ടാകയില്ല.

൱൬൰൬ യഹൊവായെ, ഞാൻ നിന്റെ രക്ഷെക്കായിട്ടു കാത്തു, നിന്റെ കല്പനകളെ ആചരിച്ചു.

൱൬൰൭ എന്റെ ആത്മാവു നിന്റെ സാക്ഷികളെ പ്രമാണിച്ചിരിക്കുന്നു: ഞാൻ അവയെ എറ്റവും സ്നെഹിക്കയും ചെയ്യുന്നു.

൱൬൰൮ ഞാൻ നിന്റെ കല്പനകളെയും, നിന്റെ സാക്ഷികളെയും പ്രമാണിച്ചിരിക്കുന്നു: എന്തെന്നാൽ എന്റെ വഴികൾ എല്ലാം നിന്റെ മുമ്പാകെ [ആകുന്നു.]

തൌ.

൱൬൰൯ യഹൊവായെ, എന്റെ നിലവിളി നിന്റെ മുമ്പാകെ അടുത്തുവരുമാറാകട്ടെ: നിന്റെ വചന പ്രകാരം എനിക്കു അറിവു തരെണമെ.

൱൭൰ എന്റെ പ്രാൎത്ഥന നിന്റെ മുമ്പാകെ വരുമാറാകട്ടെ: നിന്റെ വചന പ്രകാരം എന്നെ വിടുവിക്കെണമെ.

൱൭൰൧ എന്റെ അധരങ്ങൾ സ്തുതിയെ പ്രസിദ്ധപ്പെടുത്തും: എന്തെന്നാൽ നീ നിന്റെ പ്രമാണങ്ങളെ എനിക്കു ഉപദെശിച്ചു.

൱൭൰൨ എന്റെ നാവു നിന്റെ വചനത്തെ കുറിച്ചു സംസാരിക്കും: എന്തെന്നാൽ നിന്റെ കല്പനകൾ എല്ലാം നീതി [ആകുന്നു.]

൱൭൰൩ നിന്റെ കൈ എനിക്കു സഹായമായിട്ടു ഇരിക്കട്ടെ: എന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ തെരിഞ്ഞെടുത്തിരിക്കുന്നു.

൱൭൰൪ യഹൊവായെ, ഞാൻ നിന്റെ രക്ഷയെ കുറിച്ചു വാഞ്ഛിച്ചിരിക്കുന്നു: നിന്റെ വെദപ്രമാണം എന്റെ സന്തൊഷവും [ആകുന്നു.]

൱൭൰൫ എന്റെ ആത്മാവു ജീവനൊടിരുന്നു നിന്നെ സ്തുതി

൱൭൰൫: നിന്റെ ന്യായവിധികൾ ഇനിക്ക സഹായിക്കയും ചെയ്യും.
൱൭൰൬ കാണാതെ പൊയ ഒരു ആടു എന്നപൊലെ ഞാൻ തെറ്റി പൊയിരിക്കുന്നു: നിന്റെ ഭൃത്യനെ അന്വെഷിക്കെണമെ: എന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ മറക്കുന്നില്ല.

## ൱൨൰ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ സങ്കീൎത്തനം.

ഞാൻ എന്റെ ഞെരുക്കത്തിൽ യഹൊവായൊടു നിലവിളിച്ചു: എന്നാറെ അവൻ എന്നെ ചെവിക്കൊണ്ടു.
൨ യഹൊവായെ, വ്യാജമുള്ള അധരങ്ങളിൽനിന്നും, വഞ്ചനയുള്ള നാവിൽനിന്നും എന്റെ ആത്മാവിനെ വിടുവിക്കെണമെ.
൩ വഞ്ചനയുള്ള നാവെ, നിനക്ക എന്തു നൽകപ്പെടും? അല്ലെങ്കിൽ നിനക്ക എന്തു ചെയ്യപ്പെടും?
൪ യുദ്ധവീരന്റെ തീക്കനലുകളൊടു കൂടെ ബലവാന്റെ മൂൎച്ചയുള്ള അസ്ത്രങ്ങൾ തന്നെ.
൫ ഞാൻ മെശെക്കിൽ പാൎത്ത, കെദാറിന്റെ കൂടാരങ്ങളിൽ വസിക്കുന്നത ഇനിക്ക ഹാ കഷ്ടം.
൬ എന്റെ ആത്മാവ സമാധാനത്തെ പകെക്കുന്നവനൊടു കൂടെ എറിയ കാലം വസിച്ചിരിക്കുന്നു.
൭ ഞാൻ സമാധാനമുള്ളവൻ [ആകുന്നു:] എന്നാൽ ഞാൻ സംസാരിക്കുമ്പൊൾ, അവർ യുദ്ധത്തിന ഉള്ളവർ [ആകുന്നു.]

## ൱൨൰൧ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

ഇനിക്ക സഹായം വരുന്ന പൎവതങ്ങളിലെക്ക ഞാൻ എന്റെ കണ്ണുകളെ ഉയൎത്തുന്നു.
൨ എന്റെ സഹായം ആകാശത്തെയും, ഭൂമിയെയും ഉണ്ടാക്കിയ യഹൊവായിൽനിന്ന [വരുന്നു.]
൩ അവൻ നിന്റെ കാലടി ഇളകപ്പെടുവാൻ സമ്മതിക്കയില്ല: നിന്നെ പരിപാലിക്കുന്നവൻ ഉറങ്ങുകയുമില്ല.
൪ കണ്ടാലും യിസ്രാഎലിനെ പരിപാലിക്കുന്നവൻ ഉറക്കം തൂക്കുകയുമില്ല, ഉറങ്ങുകയുമില്ല.
൫ യഹൊവാ നിന്റെ പരിപാലകൻ [ആകുന്നു:] യഹൊവാ നിന്റെ വലത്തു ഭാഗത്ത നിനക്ക നിഴൽ [ആകുന്നു.]
൬ പകൽ ആദിത്യൻ എങ്കിലും, രാത്രി ചന്ദ്രൻ എങ്കിലും നിന്നെ ഉപദ്രവിക്കയില്ല.
൭ യഹൊവാ സകല ദൊഷത്തിൽനിന്നും നിന്നെ പരിപാലിക്കും: അവൻ നിന്റെ ആത്മാവിനെ പരിപാലിക്കും.
൮ യഹൊവാ നിന്റെ ഗമനത്തെയും, നിന്റെ ആഗമനത്തെയും ഇതു മുതൽ എന്നെക്കും പരിപാലിക്കും.

൱൨൰൨

# സങ്കീൎത്തനങ്ങൾ.

## ൱൨൨ സങ്കീൎത്തനം.

¶ ദാവീദിന്റെ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവായുടെ ഭവനത്തിലെക്ക നമുക്ക പൊകാം എന്ന അ
വർ എന്നൊട പറഞ്ഞപ്പൊൾ ഞാൻ സന്തൊഷപ്പെട്ടു.
൨ യറുശലെമെ, ഞങ്ങളുടെ കാലടികൾ നിന്റെ വാതില്പു
കൾക്ക അകത്ത നില്ക്കും.
൩ യറുശലെം കൂടി ഇണക്കപ്പെട്ട പട്ടണമായിട്ട പണിയ
പ്പെട്ടിരിക്കുന്നു.
൪ അവിടെക്ക യഹൊവായുടെ ഗൊത്രങ്ങളാകുന്ന ഗൊത്ര
ങ്ങൾ, യഹൊവായുടെ നാമത്തിന സ്തൊത്രം ചെയ്യാനായിട്ട,
യിസ്രാഎലിന്റെ സാക്ഷിയുടെ അടുക്കലെക്ക കരെറി ചെല്ലുന്നു.
൫ എന്തെന്നാൽ അവിടെ ന്യായസിംഹാസനങ്ങൾ ഇരിക്കു
ന്നു, ദാവീദിന്റെ ഭവനത്തിലെ സിംഹാസനങ്ങൾ തന്നെ.
൬ യറുശലെമിന്റെ സമാധാനത്തിന വെണ്ടി പ്രാൎത്ഥിപ്പി
ൻ: നിന്നെ സ്നെഹിക്കുന്നവർ സുഖമുള്ളവരായിരിക്കും.
൭ നിന്റെ മതിലകങ്ങളിൽ സമാധാനവും നിന്റെ രാജ
ധാനികളിൽ സൌഖ്യവും ഉണ്ടാകട്ടെ.
൮ എന്റെ സഹൊദരന്മാരുടെയും, സഖിമാരുടെയും നിമി
ത്തം, നിന്നിൽ സമാധാനം [ഉണ്ടാകട്ടെ] എന്ന ഞാൻ ഇ
പ്പൊൾ പറയും.
൯ ഞങ്ങളുടെ ദൈവമായ യഹൊവായുടെ ഭവനത്തിന്റെ
നിമിത്തം ഞാൻ നിന്റെ നന്മയെ അനൊഷിക്കും.

## ൱൨൩ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

സ്വൎഗ്ഗങ്ങളിൽ വസിക്കുന്നവനെ, ഞാൻ നിങ്കലെക്ക എന്റെ
കണ്ണുകളെ ഉയൎത്തുന്നു.
൨ കണ്ടാലും, ദാസന്മാരുടെ കണ്ണുകൾ തങ്ങളുടെ യജമാന
ന്മാരുടെ കയ്യിലെക്കും, ദാസിയുടെ കണ്ണുകൾ തന്റെ യജമാന
സ്ത്രീയുടെ കയ്യിലെക്കും [നൊക്കുന്ന] പ്രകാരം തന്നെ, ഞങ്ങ
ളുടെ കണ്ണുകൾ ഞങ്ങളുടെ ദൈവമായ യഹൊവായെ, അവ
ൻ ഞങ്ങളൊട കരുണയുണ്ടാകുന്നത വരെ, [കാത്തിരിക്കുന്നു.]
൩ യഹൊവായെ, ഞങ്ങളൊട കരുണയുണ്ടാകെണമെ; ഞ
ങ്ങളൊട കരുണയുണ്ടാകെണമെ: എന്തെന്നാൽ ഞങ്ങൾ നിന്ദ
കൊണ്ട എററവും നിറഞ്ഞിരിക്കുന്നു.
൪ സുഖമായിരിക്കുന്നവരുടെ നിന്ദ കൊണ്ടും, അഹങ്കാരിക
ളുടെ പരിഹാസം കൊണ്ടും ഞങ്ങളുടെ ആത്മാവ എററവും
നിറഞ്ഞിരിക്കുന്നു.

## ൱൨൪ സങ്കീൎത്തനം.

¶ ദാവീദിന്റെ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

# സങ്കീൎത്തനങ്ങൾ.

ഇപ്പൊൾ യിസ്രാഎലിന്ന പറയാം, യഹൊവാ നമുക്ക വെ
ണ്ടി ഇല്ലാതെ ഇരുന്നാൽ;
൨ മനുഷ്യർ നമുക്ക വിരൊധമായി എഴുനീററപ്പൊൾ, യ
ഹൊവാ നമുക്ക വെണ്ടി ഇല്ലാതെ ഇരുന്നാൽ;
൩ അവരുടെ കൊപം നമ്മുടെ നെരെ ജ്വലിച്ചപ്പൊൾ,
അവർ നമ്മെ ജീവനൊടെ വിഴുങ്ങുമായിരുന്നു:
൪ അപ്പൊൾ വെള്ളങ്ങൾ നമ്മെ കവികയും, നീരൊഴുക്ക
നമ്മുടെ ആത്മാവിൻ മീതെ കടന്നുപൊകയും ആയിരുന്നു:
൫ അപ്പൊൾ പൊങ്ങിയ വെള്ളങ്ങൾ നമ്മുടെ ആത്മാവി
ൻ മീതെ കടന്ന പൊകുമായിരുന്നു.
൬ നമ്മെ അവരുടെ പല്ലുകൾക്ക ഇരയായിട്ട കൊടുക്കാതെ
ഇരുന്ന യഹൊവാ വാഴ്ത്തപ്പെട്ടവൻ [ആകട്ടെ.]
൭ നമ്മുടെ ആത്മാവ ഒരു പക്ഷി എന്നപൊലെ കാട്ടാളന്മാ
രുടെ കണിയിൽനിന്ന വഴുതിയിരിക്കുന്നു: കണിപൊട്ടി, നാം
ഒഴിഞ്ഞുപൊകയും ചെയ്തു.
൮ നമ്മുടെ സഹായം ആകാശത്തെയും ഭൂമിയെയും ഉണ്ടാ
ക്കിയ യഹൊവായുടെ നാമത്തിൽ [ആകുന്നു.]

## ൧൨൫ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവായിൽ ആശ്രയിക്കുന്നവർ ഇളകപ്പെടാതെ, എന്നെ
ക്കും നിലനില്ക്കുന്ന സീയൊൻ പൎവ്വതം പൊലെ [ആകും.]
൨ പൎവ്വതങ്ങൾ യറുശലെമിനെ ചുററിയിരിക്കുന്ന പ്രകാരം
തന്നെ, യഹൊവാ ഇതമുതൽ എന്നെക്കും തന്റെ ജനത്തെ
ചുററിയിരിക്കുന്നു.
൩ എന്തെന്നാൽ നീതിമാന്മാർ തങ്ങളുടെ കൈകളെ അകൃ
ത്യത്തിലെക്ക നീട്ടാതെ ഇരിക്കെണ്ടുന്നതിന, ദുഷ്ടതയുടെ കൊ
ൽ നീതിമാന്മാരുടെ പങ്കിന്മെൽ വസിക്കയില്ല.
൪ യഹൊവായെ, നല്ലവൎക്കും, തങ്ങളുടെ ഹൃദയങ്ങളിൽ
നെരുള്ളവൎക്കും നന്മ ചെയ്യെണമെ.
൫ എന്നാൽ തങ്ങളുടെ വളഞ്ഞ വഴികളിലെക്ക ചായുന്നവ
രെയൊ, യഹൊവാ അവരെ അന്യായം ചെയ്യുന്നവരൊടകൂ
ടെ നടത്തും: [എങ്കിലും] യിസ്രാഎലിന്റെ മെൽ സമാധാനം
[ഉണ്ടാകും.]

## ൧൨൬ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവാ സീയൊന്റെ അടിമയെ തിരിച്ചപ്പൊൾ, ഞങ്ങ
ൾ സ്വപ്നം കാണുന്നവർ എന്നപൊലെ ആയിരുന്നു.
൨ അപ്പൊൾ ഞങ്ങളുടെ വാ ചിരി കൊണ്ടും, ഞങ്ങളുടെ
നാവ പാട്ട കൊണ്ടും നിറഞ്ഞിരുന്നു: അപ്പൊൾ അവർ പുറ,

ജാതികളുടെ ഇടയിൽ പറഞ്ഞു, യഹൊവാ വലിയ കാൎയ്യങ്ങളെ തങ്ങൾക്ക ചെയ്തു.

൩ യഹൊവാ ഞങ്ങൾക്ക വലിയ കാൎയ്യങ്ങളെ ചെയ്തിരിക്കുന്നു: അത ഹെതുവായിട്ട ഞങ്ങൾ സന്തൊഷിച്ചിരിക്കുന്നു.

൪ യഹൊവായെ, തെക്കുള്ള ഒഴുക്കുകൾ പൊലെ ഞങ്ങളുടെ അടിമയെ തിരിയുമാറാക്കെണമെ.

൫ കണ്ണുനീരൊടെ വിതെക്കുന്നവർ സന്തൊഷത്തൊടെ കൊയ്യും.

൬ നല്ല വിത്തിനെ ചുമന്നും കൊണ്ട പുറത്ത നടന്ന ദുഃഖിക്കുന്നവൻ തന്റെ കററകളെ ചുമന്നും കൊണ്ട, സന്തൊഷത്തൊടെ തിരികെ വരും സംശയം ഇല്ല.

## ൧൨൭ സങ്കീൎത്തനം.

¶ ശലൊമൊന്റെ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവാ ഭവനത്തെ പണിയാതെ ഇരുന്നാൽ, അതിനെ പണിയുന്നവർ വൃഥാ അദ്ധ്വാനപ്പെടുന്നു: യഹൊവാ പട്ടണത്തെ കാക്കാതെ ഇരുന്നാൽ, കാവൽക്കാരൻ വൃഥാ ജാഗരണം ചെയ്യുന്നു.

൨ നിങ്ങൾ അതികാലത്ത എഴുനീററ, നന്നാ രാച്ചെന്നിട്ട വിശ്രമിച്ച, ക്ലെശിച്ച അപ്പത്തെ ഭക്ഷിക്കുന്നത വ്യൎത്ഥം [ആകുന്നു:] ഇപ്രകാരം അവൻ തനിക്ക പ്രിയമുള്ളവന ഉറക്കം കൊടുക്കുന്നുവല്ലൊ.

൩ കണ്ടാലും, മക്കൾ യഹൊവായിൽനിന്നുള്ള അവകാശവും, ഗൎഭത്തിലെ ഫലം അവനിൽനിന്നുള്ള പ്രതിഫലവും [ആയിരുന്നു.]

൪ ബലവാന്റെ കയ്യിലുള്ള അസ്ത്രങ്ങൾ എതപ്രകാരമൊ, അപ്രകാരം ബാല്യത്തിലെ മക്കൾ [ആകുന്നു.]

൫ തന്റെ ആവനാഴികയിൽ അവ കൊണ്ട നിറച്ചിട്ടുള്ള മനുഷ്യൻ ഭാഗ്യവാൻ: അവർ ലജ്ജിക്കപ്പെടാതെ ശത്രുക്കളൊട പടിവാതില്ക്കൽ വെച്ച സംസാരിക്കും.

## ൧൨൮ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവായെ ഭയപ്പെട്ട, അവന്റെ വഴികളിൽ കൂടി നടക്കുന്ന എല്ലാവനും ഭാഗ്യവാൻ.

൨ എന്തെന്നാൽ നിന്റെ കൈകളുടെ അദ്ധ്വാനത്തെ നീ ഭക്ഷിക്കും, നീ ഭാഗ്യവാൻ [ആകും,] നിനക്ക നന്മയും [ഉണ്ടാകും.]

൩ നിന്റെ ഭാൎയ്യ നിന്റെ ഭവനത്തിന്റെ അരികകളിൽ ഫലം തരുന്ന മുന്തിരിങ്ങാ വള്ളി എന്നപൊലെയും, നിന്റെ മ

കൾ നിന്റെ ഭക്ഷണ പീഠത്തിന ചുറ്റും ഒലിവുതൈകൾ എ
ന്നപൊലെയും [ഇരിക്കും.]

൪ കണ്ടാലും, യഹൊവായെ ഭയപ്പെടുന്ന മനുഷ്യൻ ഇപ്ര
കാരം ഭാഗ്യവാനാകും.

൫ യഹൊവാ സീയൊനിൽനിന്ന നിന്നെ അനുഗ്രഹിക്കും;
നീ നിന്റെ ആയുസ്സുള്ള എല്ലാ ദിവസങ്ങളിലും യറുശലെമി
ന്റെ നന്മയെയും കാണുമാറാകട്ടെ.

൬ അത്രയുമല്ല, നിന്റെ മക്കളുടെ മക്കളെയും, യിസ്രാഎലി
ന്മെൽ സമാധാനത്തെയും നീ കാണുമാറാകട്ടെ.

## ൧൨൯ സങ്കീൎത്തനം.

അവർ എന്റെ ബാല്യം മുതൽ പല പ്രാവശ്യവും എന്നെ ഉ
പദ്രവിച്ചു;

൨ അവർ എന്റെ ബാല്യം മുതൽ പല പ്രാവശ്യവും എന്നെ
ഉപദ്രവിച്ചു, എങ്കിലും അവർ എനിക്ക വിരൊധമായി പ്രബ
ലപ്പെട്ടില്ല എന്ന യിസ്രാഎലിന ഇപ്പൊൾ പറയാം.

൩ ഉഴവുകാർ എന്റെ പുറത്ത ഉഴുതു: അവർ തങ്ങളുടെ
ഉഴച്ചാലുകളെ നീളമാക്കി.

൪ യഹൊവാ നീതിമാൻ [ആകുന്നു:] അവൻ ദുഷ്ടന്മാരുടെ
കയറുകളെ അറുത്തുകളഞ്ഞു.

൫ സീയൊനെ പകെക്കുന്ന എല്ലാവരും ലജ്ജിച്ചു, പിൻതി
രിയുമാറാകും.

൬ അവർ വളരുന്നതിന മുമ്പെ ഉണങ്ങിപ്പൊകുന്ന പുരപ്പുറ
ത്തെ പുല്ലു പൊലെ ആകും:

൭ അതിനാൽ പുല്ലറുക്കുന്നവൻ തന്റെ കയ്യിനെയും, കറ്റ
കളെ കെട്ടുന്നവൻ തന്റെ മടിയെയും നിറെക്കുന്നില്ല.

൮ വഴി നടക്കുന്നവർ യഹൊവായുടെ അനുഗ്രഹം നിങ്ങ
ളുടെ മെൽ ഉണ്ടാകട്ടെ എന്നും, യഹൊവായുടെ നാമത്തിൽ
ഞങ്ങൾ നിങ്ങളെ അനുഗ്രഹിക്കുന്നു എന്നും പറയുന്നതുമില്ല.

## ൧൩൦ാം സങ്കീൎത്തനം.

### ൟ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവായെ, അഗാധങ്ങളിൽനിന്ന ഞാൻ നിന്നൊട നി
ലവിളിച്ചു.

൨ യഹൊവായെ, എന്റെ ശബ്ദത്തെ കെൾക്കെണമെ: നി
ന്റെ ചെവികൾ എന്റെ അപെക്ഷകളുടെ ശബ്ദത്തിൽ ജാ
ഗ്രതയുള്ളവയായിരിക്കുമാറാകട്ടെ.

൩ യഹൊവായെ, നീ അകൃത്യങ്ങളെ സൂക്ഷിച്ചു നൊക്കുന്നു
എങ്കിൽ, യഹൊവായെ, നില്നില്ക്കുന്നവൻ ആര?

൪ എങ്കിലും നിന്നെ ഭയപ്പെടതക്കവണ്ണം നിന്നൊട പാപ
മൊചനം [ഉണ്ട.]

# സങ്കീൎത്തനങ്ങൾ.

൫ ഞാൻ യഹൊവായെ കാത്തിരിക്കുന്നു: എന്റെ ആത്മാവ കാത്തിരിക്കുന്നു: അവന്റെ വചനത്തിൽ ഞാൻ ആശ്രയിച്ചിരിക്കുന്നു.

൬ ഉഷസ്സിനായിട്ട കാത്തിരിക്കുന്നവരെക്കാൾ, ഉഷസ്സിനായിട്ട കാത്തിരിക്കുന്നവരെക്കാൾ, എന്റെ ആത്മാവ യഹൊവായെ [കാത്തിരിക്കുന്നു.]

൭ യിസ്രാഎൽ യഹൊവായിൽ ആശ്രയിച്ചിരിക്കുമാറാകട്ടെ: എന്തെന്നാൽ യഹൊവായൊട കൂടെ കരുണയും, അവനൊട കൂടെ വളരെ വീണ്ടെടുപ്പും [ഉണ്ട.]

൮ അവൻ യിസ്രാഎലിനെ അവന്റെ സകല അകൃത്യങ്ങളിൽനിന്നും വീണ്ടെടുക്കയും ചെയ്യും.

## ൱൩൧ സങ്കീൎത്തനം.

¶ ദാവിദിന്റെ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവായെ, എന്റെ ഹൃദയം അഹംഭാവമായിരിക്കുന്നില്ല; എന്റെ കണ്ണുകൾ ഉയൎന്നിരിക്കുന്നതുമില്ല: ഞാൻ വലിയ കാൎയ്യങ്ങളിലും ഇനിക്ക മെലായ അതിശയമുള്ള കാൎയ്യങ്ങളിലും നടക്കുന്നതുമില്ല.

൨ തന്റെ മാതാവിങ്കൽനിന്ന മുലകുടി മാറിയ പൈതലിനെ പൊലെ ഞാൻ എന്റെ ആത്മാവിനെ അടക്കി മിണ്ടാതെയാക്കി നിശ്ചയം: എന്റെ ആത്മാവ മുലകുടി മാറിയ പൈതൽ എന്ന പൊലെ തന്നെ [ആകുന്നു.]

൩ യിസ്രാഎൽ ഇതമുതൽ എന്നെക്കും യഹൊവായിൽ ആശ്രയിച്ചിരിക്കട്ടെ.

## ൱൩൨ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

യഹൊവായെ, ദാവീദിനെയും, അവന്റെ സകല അനൎത്ഥങ്ങളെയും ഒൎക്കെണമെ.

൨ ഞാൻ യഹൊവായിക്ക ഒരു സ്ഥലത്തെയും, യാക്കൊബിന്റെ വല്ലഭനായ [ദൈവത്തിന] ഒരു വാസസ്ഥലത്തെയും കണ്ടെത്തുന്നതുവരെ,

൩ ഞാൻ എന്റെ ഭവനത്തിലെ കൂടാരത്തിലെക്ക കടക്കാതെയും, എന്റെ കിടക്ക മെൽ കരെറാതെയും,

൪ ഞാൻ എന്റെ കണ്ണുകൾക്ക ഉറക്കത്തെയും എന്റെ കണ്ണൊളകൾക്ക നിദ്രയെയും കൊടുക്കാതെയും ഇരിക്കുമെന്ന,

൫ അവൻ എങ്ങിനെ യഹൊവായൊട ആണയിട്ട, യാക്കൊബിന്റെ വല്ലഭനായ ദൈവത്തിന [നെൎന്നു.]

൬ കണ്ടാലും, ഞങ്ങൾ എഫ്രാത്തായിൽ അതിനെ കുറിച്ച കെട്ടു; ഞങ്ങൾ മരക്കൂട്ടമുള്ള വയലുകളിൽ അതിനെ കണ്ടെത്തി.

൭ ഞങ്ങൾ അവന്റെ കൂടാരങ്ങളിലെക്ക പ്രവെശിച്ച, അ

വന്റെ പാദപീഠത്തിങ്കൽ വന്ദിക്കും.

൮ യഹൊവായെ, നിന്റെ സൌഖ്യത്തിലെക്ക നീയും നിന്റെ ശക്തിയുടെ പെട്ടിയും എഴുനീല്ക്കണമെ.

൯ നിന്റെ ആചാൎയ്യന്മാർ നീതിയെ ധരിക്കയും, നിന്റെ ശുദ്ധിമാന്മാർ ആൎത്ത സന്തൊഷിക്കയും ചെയ്യട്ടെ.

൰ നിന്റെ ഭൃത്യനായ ദാവീദിൻ നിമിത്തം നിന്നാൽ അഭിഷെകം ചെയ്യപ്പെട്ടവന്റെ മുഖത്തെ തിരിച്ചുകളയരുതെ.

൰൧ ഞാൻ നിന്റെ ശരീരത്തിലെ ഫലത്തിൽനിന്ന നിന്റെ സിംഹാസനത്തിന്മെൽ ഇരുത്തുമെന്ന യഹൊവാ ദാവീദിനൊട സത്യമായി ആണയിട്ടു: അവൻ അതിൽനിന്ന മാറുകയുമില്ല.

൰൨ നിന്റെ പുത്രന്മാർ എന്റെ ഉഭയസമ്മതത്തെയും, ഞാൻ അവൎക്ക ഉപദെശിക്കുന്ന എന്റെ സാക്ഷിയെയും പ്രമാണിക്കുമെങ്കിൽ, അവരുടെ പുത്രന്മാരും നിന്റെ സിംഹാസനത്തിന്മെൽ എന്നെക്കും ഇരിക്കും.

൰൩ എന്തെന്നാൽ യഹൊവാ സീയൊനെ തെരിഞ്ഞെടുത്തു, [അതിനെ] തന്റെ വാസസ്ഥലമായിട്ട ആഗ്രഹിച്ചു.

൰൪ ഇത എന്നെക്കും എന്റെ സൌഖ്യസ്ഥലം [ആകുന്നു:] ഞാൻ ഇവിടെ വസിക്കും; എന്തെന്നാൽ ഞാൻ ഇതിനെ ആഗ്രഹിച്ചു.

൰൫ ഞാൻ അതിലെ ആഹാരത്തെ നിശ്ചയമായി അനുഗ്രഹിക്കും: ഞാൻ അതിലെ ദരിദ്രന്മാരെ അപ്പം കൊണ്ട തൃപ്തിയാക്കും.

൰൬ ഞാൻ അതിലെ ആചാൎയ്യന്മാരെയും രക്ഷ കൊണ്ട ധരിപ്പിക്കും: അതിലെ ശുദ്ധിമാന്മാരും എറ്റവും ഘൊഷിക്കും.

൰൭ അവിടെ ഞാൻ ദാവീദിന്റെ കൊമ്പിനെ മുളപ്പിക്കും: ഞാൻ എന്റെ അഭിഷെകം ചെയ്യപ്പെട്ടവന് വെണ്ടി ഒരു വിളക്കിനെ നിശ്ചയിച്ചു.

൰൮ ഞാൻ അവന്റെ ശത്രുക്കളെ ലജ്ജ കൊണ്ട ധരിപ്പിക്കും; എങ്കിലും അവന്റെ കിരീടം അവന്റെ മെൽ തന്നെ വൎദ്ധിക്കും.

## ൱൩൩ സങ്കീൎത്തനം.

¶ ദാവീദിന്റെ മെൽപ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

൧ കണ്ടാലും, സഹൊദരന്മാർ ഐകമത്യത്തൊടെ ഒരുമിച്ച വസിക്കുന്നത എത്ര നന്മയും എത്ര സന്തൊഷവും [ആകുന്നു.]

൨ [അത] താടിയിലെക്ക, അഹറൊന്റെ താടിയിലെക്ക ഒലിച്ചുപൊയി, അവന്റെ അങ്കികളുടെ വസ്ത്രകളിലെക്ക എത്തിയതായി, തലയിന്മെലുള്ള വിലയെറിയ തൈലം പൊലെയും;

൩ ഹെൎമ്മൊന്റെ മഞ്ഞുപൊലെയും, സീയൊൻ മലകളിന്മെൽ [പൊഴിയുന്ന മഞ്ഞുപൊലെയും [ആകുന്നു: എന്തെന്നാ

ൽ അവിടെ യഹൊവാ എന്നെക്കും ജീവനാകുന്ന അനുഗ്രഹ
ത്തെ കല്പിച്ചു.

## ൧൩൪ സങ്കീൎത്തനം.

¶ മെൽ പ്രവെശനങ്ങളുടെ ഒരു സങ്കീൎത്തനം.

൧ കണ്ടാലും, രാത്രികാലങ്ങളിൽ യഹൊവായുടെ ഭവനത്തിൽ നി
ല്ക്കുന്നവരായി, യഹൊവായുടെ സകല ശുശ്രൂഷക്കാരുമായു
ള്ളൊരെ, നിങ്ങൾ യഹൊവായെ വാഴ്ത്തുവിൻ.

൨ ശുദ്ധ [സ്ഥലത്ത] നിങ്ങളുടെ കൈകളെ ഉയൎത്തി, യ
ഹൊവായെ വാഴ്ത്തുവിൻ.

൩ ആകാശത്തെയും ഭൂമിയെയും ഉണ്ടാക്കിയ യഹൊവാ സീ
യൊനിൽനിന്ന നിന്നെ അനുഗ്രഹിക്കുമാറാകട്ടെ.

## ൧൩൫ സങ്കീൎത്തനം.

൧ യഹൊവായെ സ്തുതിപ്പിൻ. യഹൊവായുടെ നാമത്തെ സ്തുതി
പ്പിൻ: യഹൊവായുടെ ശുശ്രൂഷക്കാരെ, [അവനെ] സ്തുതിപ്പി
ൻ.

൨ യഹൊവായുടെ ഭവനത്തിലും, നമ്മുടെ ദൈവത്തിന്റെ
ഭവനത്തിന്റെ മതിലകങ്ങളിലും നില്ക്കുന്നവരായുള്ളൊരെ,

൩ യഹൊവായെ സ്തുതിപ്പിൻ: എന്തെന്നാൽ യഹൊവാ ന
ല്ലവൻ [ആകുന്നു:] അവന്റെ നാമത്തിന സ്തുതി പാടുവിൻ;
എന്തെന്നാൽ അത സന്തൊഷമുള്ളത ആകുന്നു.

൪ എന്തെന്നാൽ യഹൊവാ തനിക്കായിട്ട യാക്കൊബിനെ
യും, തനിക്ക പ്രത്യെകമുള്ള നിക്ഷെപമായിട്ട യിസ്രാഎലിനെ
യും തെരിഞ്ഞെടുത്തിരിക്കുന്നു.

൫ എന്തെന്നാൽ യഹൊവാ വലിയവൻ [ആകുന്നു] എന്നും,
നമ്മുടെ യഹൊവാ സകല ദൈവങ്ങളിലും മീതെ [ആകുന്നു]
എന്നും ഞാൻ അറിയുന്നു.

൬ യഹൊവായിക്ക ഇഷ്ടമുള്ളതിനെ ഒക്കെയും അവൻ ആ
കാശത്തിലും, ഭൂമിയിലും, സമുദ്രങ്ങളിലും, എല്ലാ അഗാധ സ്ഥല
ങ്ങളിലും ചെയ്യു.

൭ അവൻ ഭൂമിയുടെ അറ്റങ്ങളിൽനിന്ന മെഘങ്ങളെ കരെ
റുമാറാക്കുന്നു: അവൻ മഴെക്ക മിന്നല്കളെ ഉണ്ടാക്കുന്നു; അവ
ൻ തന്റെ നിക്ഷെപങ്ങളിൽനിന്ന കാറ്റിനെ പുറപ്പെടുമാറാ
ക്കുന്നു.

൮ അവൻ മിസ്രയിമിലെ കടിഞ്ഞൂല്കളെ മനുഷ്യൻ മുതൽ
മൃഗം വരെയും സംഹരിച്ചു.

൯ അല്ലയൊ, മിസ്രയിമെ, അവൻ നിന്റെ നടുവിൽ പ
റവിന്റെ മെലും, അവന്റെ സകല ഭൃത്യന്മാരുടെ മെലും അ
ടയാളങ്ങളെയും അത്ഭുതങ്ങളെയും അയച്ചു.

൧൦ അവൻ വലിയ ജാതികളെ സംഹരിച്ചു, ശക്തിയുള്ള രാ
ജാക്കന്മാരെ കൊന്നു.

൧൧

൧൧ അമൊറായക്കാരുടെ രാജാവായ സീഹൊനെയും, ബാശാനിലെ രാജാവായ ഒഗിനെയും; കനാനിലെ സകല രാജ്യങ്ങളെയും തന്നെ:
൧൨ അവരുടെ രാജ്യത്തെ അവകാശമായിട്ട, തന്റെ ജനമായ യിസ്രാഎലിന അവകാശമായിട്ട കൊടുത്തു.
൧൩ യഹൊവായെ, നിന്റെ നാമം എന്നെക്കും, യഹൊവായെ, നിന്റെ ഒൎമ്മ തലമുറ തലമുറയായിട്ടും [ഇരിക്കുന്നു.]
൧൪ എന്തെന്നാൽ യഹൊവാ തന്റെ ജനത്തൊട ന്യായം വിധിക്കും, അവൻ തന്റെ ശുശ്രൂഷക്കാരെ കുറിച്ച അനുതാപപ്പെടുകയും ചെയ്യും.
൧൫ പുറജാതിക്കാരുടെ വിഗ്രഹങ്ങൾ മനുഷ്യരുടെ കൈവെലയായ വെള്ളിയും പൊന്നും [ആകുന്നു.]
൧൬ അവെക്ക വായുണ്ട, എങ്കിലും അവ സംസാരിക്കുന്നില്ല; അവെക്ക കണ്ണുകൾ ഉണ്ട, എങ്കിലും അവ കാണുന്നില്ല;
൧൭ അവെക്ക ചെവികൾ ഉണ്ട, എങ്കിലും അവ കെൾക്കുന്നില്ല: അവയുടെ വായിൽ ശ്വാസവും ഇല്ല.
൧൮ അവയെ ഉണ്ടാക്കുന്നവർ അവയെ പൊലെ ആകുന്നു: അവയിൽ ആശ്രയിക്കുന്നവൻ എല്ലാം [അപ്രകാരം തന്നെ ആകുന്നു.]
൧൯ യിസ്രാഎൽ ഭവനക്കാരെ, യഹൊവായെ വാഴ്ത്തുവിൻ: അഹറൊന്റെ ഭവനക്കാരെ, യഹൊവായെ വാഴ്ത്തുവിൻ.
൨൦ ലെവിയുടെ ഭവനക്കാരെ, യഹൊവായെ വാഴ്ത്തുവിൻ: യഹൊവായെ ഭയപ്പെടുന്നവരെ, യഹൊവായെ വാഴ്ത്തുവിൻ,
യറുശലെമിൽ വസിക്കുന്ന യഹൊവാ സീയൊനിൽനിന്ന വാഴ്ത്തപ്പെട്ടവനാകട്ടെ. യഹൊവായെ സ്തുതിപ്പിൻ.

## ൧൩൬ സങ്കീൎത്തനം.

യഹൊവായിക്ക സ്തൊത്രം ചെയ്യിൻ: എന്തെന്നാൽ അവൻ നല്ലവൻ [ആകുന്നു:] എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]
൨ ദൈവങ്ങളുടെ ദൈവത്തിന സ്തൊത്രം ചെയ്യിൻ: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]
൩ കൎത്താക്കന്മാരുടെ കൎത്താവിന സ്തൊത്രം ചെയ്യിൻ; എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]
൪ എകനായി വലിയ അത്ഭുതങ്ങളെ ചെയ്യുന്നവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]
൫ ജ്ഞാനത്താൽ ആകാശങ്ങളെ ഉണ്ടാക്കിയവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]
൬ ഭൂമിയെ വെള്ളങ്ങളിന്മെൽ വിരിച്ചവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]
൭ വലിയ പ്രകാശങ്ങളെ ഉണ്ടാക്കിയവന: എന്തെന്നാൽ അ

വന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൮ പകലിൽ വാഴുവാൻ സൂൎയ്യനെയും: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൯ രാത്രിയിൽ വാഴുവാൻ ചന്ദ്രനെയും നക്ഷത്രങ്ങളെയും: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰ മിസ്രയീമിനെ അവരുടെ കടിഞ്ഞൂലുകളിൽ സംഹരിച്ചവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത[ആകുന്നു.]

൰൧ അവരുടെ ഇടയിൽനിന്ന യിസ്രാഎലിനെ പുറപ്പെടുവിച്ചവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൨ ബലമുള്ള കൈ കൊണ്ടും, നീട്ടിയ ഭുജം കൊണ്ടും: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൩ ചെങ്കടലിനെ രണ്ടായി വിഭാഗിച്ചവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൪ അതിന്റെ നടുവിൽ കൂടെ യിസ്രാഎലിനെ പൊകുമാറാക്കിയവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൫ എങ്കിലും പറവൊവിനെയും അവന്റെ സൈന്യത്തെയും ചെങ്കടലിൽ തള്ളിയിട്ടവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൬ തന്റെ ജനത്തെ വനത്തിൽ കൂടെ നടത്തിയവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൭ മഹാ രാജാക്കന്മാരെ സംഹരിച്ചവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൮ ശ്രുതിപ്പെട്ട രാജാക്കന്മാരെ കൊന്നവന: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൯ അമൊറായക്കാരുടെ രാജാവായ സീഹൊനെയും: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൨൰ ബാശാനിലെ രാജാവായ ഒഗിനെയും തന്നെ: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൨൰൧ അത്രയുമല്ല, അവരുടെ ദെശത്തെ അവകാശമായിട്ട കൊടുത്തു: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൨൰൨ തന്റെ ഭൃത്യനായ യിസ്രാഎലിന അവകാശമായിട്ട തന്നെ: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത[ആകുന്നു.]

൨൰൩ അവൻ നമ്മുടെ താണ അവസ്ഥയിൽ നമ്മെ ഒൎത്തു: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൨൰൪ അവൻ നമ്മെ നമ്മുടെ ശത്രുക്കളിൽനിന്ന വീണ്ടെടുക്കയും ചെയ്തു: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

൰൫൮

സങ്കീൎത്തനങ്ങൾ.

൨൫ അവൻ സകല ജഡത്തിനും ഭക്ഷണം കൊടുക്കുന്നു: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]
൨൬ സ്വൎഗ്ഗത്തിലെ ദൈവത്തിന സ്തൊത്രം ചെയ്യിൻ: എന്തെന്നാൽ അവന്റെ കരുണ എന്നെക്കുമുള്ളത [ആകുന്നു.]

## ൧൩൭ സങ്കീൎത്തനം.

ബാബെലിന്റെ നദികളുടെ അരികെ ഞങ്ങൾ അവിടെ ഇരുന്നു; അത്രയുമല്ല, ഞങ്ങൾ സീയൊനെ ഓൎത്തപ്പൊൾ കരഞ്ഞു.
൨ ഞങ്ങൾ അതിന്റെ നടുവിലുള്ള അലരി വൃക്ഷങ്ങളുടെ മെൽ ഞങ്ങളുടെ വീണകളെ തൂക്കി.
൩ എന്തെന്നാൽ അവിടെ ഞങ്ങളെ അടിമയായി കൊണ്ടുപൊയവർ ഞങ്ങളൊട പാട്ടിനെ ചൊദിച്ചു, സീയൊന്റെ പാട്ടുകളിൽ [ഒന്നിനെ] ഞങ്ങൾക്ക പാടുവിൻ എന്ന [പറഞ്ഞു] ഞങ്ങളെ നശിപ്പിച്ചവർ സന്തൊഷത്തെയും [ചൊദിച്ചു.]
൪ യഹൊവായുടെ പാട്ടിനെ ഞങ്ങൾ അന്യ ദെശത്ത പാടുന്നത എങ്ങിനെ?
൫ യരുശലമെ, ഞാൻ നിന്നെ മറക്കുന്നു എങ്കിൽ, എന്റെ വലത്ത കൈ [അതിന്റെ സാമൎത്ഥ്യത്തെ] മറക്കട്ടെ.
൬ ഞാൻ നിന്നെ ഓൎക്കാതെയും, യരുശലെമിനെ എന്റെ അധിക സന്തൊഷത്തിൽ പ്രധാനമായി ഉയൎത്താതെയും ഇരുന്നാൽ, എന്റെ നാവ എന്റെ അണ്ണാക്കിനൊട പറ്റട്ടെ.
൭ യഹൊവായെ, അതിന്റെ അടിസ്ഥാനം വരെ അതിനെ ഇടിച്ചുകളവിൻ, അതിനെ ഇടിച്ചുകളവിൻ, എന്ന പറഞ്ഞിട്ടുള്ള എദൊമിന്റെ മക്കളെ യരുശലെമിന്റെ നാളിൽ ഓൎക്കണമെ.
൮ നശിക്കപ്പെടുവാനിരിക്കുന്ന ബാബെലിന്റെ പുത്രിയെ, നീ ഞങ്ങളൊട ചെയ്ത പ്രകാരം നിന്നൊട പകരം ചെയ്യുന്നവൻ ഭാഗ്യവാൻ.
൯ നിന്റെ കുട്ടികളെ പിടിച്ച, കല്ലിൽ എറിയുന്നവൻ ഭാഗ്യവാൻ.

## ൧൩൮ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

എന്റെ പൂൎണ്ണ ഹൃദയത്തൊടെ ഞാൻ നിന്നെ സ്തുതിക്കും: ദൈവങ്ങളുടെ മുമ്പാകെ ഞാൻ നിനക്ക സ്തുതി പാടും.
൨ ഞാൻ നിന്റെ ശുദ്ധമുള്ള ആലയത്തിന നെരെ വന്ദിച്ച, നിന്റെ കാരുണ്യത്തെ കുറിച്ചും, നിന്റെ സത്യത്തെ കുറിച്ചും, നിന്റെ നാമത്തെ സ്തുതിക്കും: എന്തെന്നാൽ നിന്റെ സകല നാമത്തിനും മെലായി നിന്റെ വചനത്തെ നീ മഹത്വപ്പെടുത്തിയിരിക്കുന്നു.
൩ ഞാൻ അപെക്ഷിച്ച നാളിൽ നീ എന്നെ ചെവിക്കൊ

ങ്ങ, എന്റെ ആത്മാവിൽ ശക്തി കൊണ്ട എന്നെ ബലപ്പെടു
ത്തി.
൪ യഹൊവായെ, ഭൂമിയിലെ സകല രാജാക്കന്മാരും നി
ന്റെ വായിലെ വചനങ്ങളെ കെൾക്കുമ്പൊൾ, അവർ നി
ന്നെ സ്തുതിക്കും.
൫ അത്രയുമല്ല, അവർ യഹൊവായുടെ വഴികളിൽ പാടും:
എന്തെന്നാൽ യഹൊവായുടെ മഹത്വം വലിയത [ആകുന്നു.]
൬ യഹൊവാ ഉന്നതൻ [ആകുന്നു] എങ്കിലും, അവൻ താ
ണ്മയുള്ളവനെ നൊക്കി കാണുന്നു: എന്നാൽ അവൻ അഹങ്കാരി
യെ ദൂരത്തുനിന്ന അറിയുന്നു.
൭ ഞാൻ ആപത്തിന്റെ നടുവിൽ നടന്നാലും നീ എന്നെ
ജീവിപ്പിക്കും: നീ നിന്റെ കയ്യിനെ എന്റെ ശത്രുക്കളുടെ
കൊപത്തിന നെരെ നീട്ടും, നിന്റെ വലത്ത കൈ എന്നെ ര
ക്ഷിക്കയും ചെയ്യും.
൮ യഹൊവാ എന്നെ സംബന്ധിച്ചുള്ളതിനെ നിവൃത്തിയാ
ക്കും: യഹൊവായെ, നിന്റെ കരുണ എന്നെക്കുമുള്ളത [ആകു
ന്നു:] നിന്റെ കൈകളുടെ പ്രവൃത്തികളെ ഉപെക്ഷിക്കരുതെ:

## ൧൩൯ സങ്കീൎത്തനം.

൧ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, നീ എന്നെ ശൊധന ചെയ്ത അറിഞ്ഞിരിക്കു
ന്നു.
൨ നീ എന്റെ ഇരിപ്പിനെയും എന്റെ എഴുനില്പിനെയും
അറിയുന്നു; നീ എന്റെ നിരൂപണത്തെ ദൂരത്തനിന്ന തിരിച്ച
റിയുന്നു.
൩ നീ എന്റെ വഴിയെയും, എന്റെ കിടപ്പിനെയും ചു
റ്റിയിരുന്നു, എന്റെ വഴികളെ ഒക്കെയും കണ്ടറിഞ്ഞിരിക്കുന്നു.
൪ എന്തെന്നാൽ കണ്ടാലും, യഹൊവായെ, നീ മുഴുവനും
അറിയാത്ത ഒരു വാക്കും എന്റെ നാവിൽ ഇല്ല.
൫ നീ എന്നെ മുമ്പും പിമ്പും ആകൃതിപ്പെടുത്തി, നിന്റെ ക
യ്യിനെ എന്റെ മെൽ വെച്ചിരിക്കുന്നു.
൬ ഇപ്രകാരമുള്ള അറിവ ഇനിക്ക എറ്റവും അതിശയമുള്ള
ത [ആകുന്നു:] അത ഉന്നതമുള്ളതാകുന്നു: അതിനെ [ഗ്രഹി
പ്പാൻ] ഇനിക്ക കഴികയില്ല.
൭ ഞാൻ നിന്റെ ആത്മാവിൽനിന്ന എവിടെക്ക പൊകും?
നിന്റെ സന്നിധിയിൽനിന്ന ഞാൻ എവിടെക്ക ഒടിപ്പൊകും?
൮ ഞാൻ ആകാശത്തിലെക്ക കരെറുന്നു എങ്കിൽ, നീ അവി
ടെ [ഉണ്ട:] ഞാൻ നരകത്തിൽ എന്റെ കിടക്കയെ ഉണ്ടാക്കു
ന്നു എങ്കിൽ, കണ്ടാലും, നീ [അവിടെ ഉണ്ട.]
൯ ഞാൻ ഉഷസ്സിന്റെ ചിറകുകളെ എടുത്ത, സമുദ്രത്തിന്റെ
അറുതികളിൽ വസിക്കുന്നു [എങ്കിൽ,]

# സങ്കീൎത്തനങ്ങൾ.

൧൦ അവിടെയും നിന്റെ കൈ എന്നെ നടത്തും, നിന്റെ വലത്ത കൈ എന്നെ പിടിക്കയും ചെയ്യും.

൧൧ ഇരുട്ട എന്നെ മൂടും നിശ്ചയം എന്ന ഞാൻ പറഞ്ഞാൽ, രാത്രി തന്നെ എന്റെ ചുറ്റും പ്രകാശം ആകും.

൧൨ അത്രയുമല്ല, അന്ധകാരം നിന്നിൽനിന്ന മറെക്കുന്നില്ല; രാത്രി പകൽ എന്ന പൊലെ പ്രകാശിക്കുന്നു: ഇരുട്ടും വെളിച്ചവും [നിനക്ക] ഒരുപൊലെ [ആകുന്നു.]

൧൩ എന്തെന്നാൽ നീ എന്റെ അന്തരിന്ദ്രിയങ്ങളെ സ്വാധീനമാക്കി: നീ എന്നെ എന്റെ മാതാവിന്റെ ഗൎഭത്തിൽ മൂടി.

൧൪ ഞാൻ നിന്നെ സ്തുതിക്കും; എന്തെന്നാൽ ഞാൻ ഭയത്തൊടും അതിശയത്തൊടും ഉണ്ടാക്കപ്പെട്ടിരിക്കുന്നു: നിന്റെ പ്രവൃത്തികൾ അത്ഭുതമുള്ളവ [ആകുന്നു: ആയതിനെ] എന്റെ ആത്മാവ നല്ലവണ്ണം അറിയുന്നു.

൧൫ ഞാൻ രഹസ്യത്തിൽ ഉണ്ടാക്കപ്പെട്ട, ഭൂമിയുടെ താണ സ്ഥലങ്ങളിൽ വിചിത്രമായി രൂപമാക്കപ്പെട്ടപ്പൊൾ, എന്റെ ശരീരം നിങ്കൽനിന്ന മറഞ്ഞിരുന്നില്ല.

൧൬ രൂപപ്പെടാത്ത എന്റെ കരുവിനെ നിന്റെ കണ്ണുകൾ കണ്ടു: അവയിൽ ഒന്നും ഇല്ലാതിരുന്നപ്പൊൾ തന്നെ, ഉരുവാക്കപ്പെടുന്ന നാളുകൾ [എന്റെ അവയവങ്ങൾ] എല്ലാം നിന്റെ പുസ്തകത്തിൽ എഴുതപ്പെട്ടിരുന്നു.

൧൭ ദൈവമെ, നിന്റെ ചിന്തകൾ ഇനിക്ക എത്ര സാരമുള്ളവ ആകുന്നു! അവയുടെ തുക എത്ര വലിയത ആകുന്നു!

൧൮ ഞാൻ അവയെ എണ്ണുന്നു [എങ്കിൽ,] അവ മണലിനെക്കാളും അധികമുള്ളവയാകുന്നു: ഞാൻ ഉണരുമ്പൊൾ ഞാൻ ഇനിയും നിന്നൊട കൂടെ ഉണ്ട.

൧൯ ദൈവമെ, നീ ദുഷ്ടനെ കൊല്ലും നിശ്ചയം: അതകൊണ്ട രക്തപ്രിയമുള്ള മനുഷ്യരെ, എങ്കൽനിന്ന മാറിപൊകുവിൻ.

൨൦ എന്തെന്നാൽ അവർ നിനക്ക വിരൊധമായി ദൊഷം സംസാരിക്കുന്നു; നിന്റെ ശത്രുക്കൾ [നിന്റെ നാമത്തെ] വ്യൎത്ഥമായി എടുക്കുന്നു.

൨൧ യഹൊവായെ, നിന്നെ പകെക്കുന്നവരെ ഞാൻ പകെക്കുന്നില്ലയൊ? നിനക്ക വിരൊധമായി എഴുനീല്ക്കുന്നവരൊട ഇനിക്ക വ്യസനം തൊന്നുന്നില്ലയൊ?

൨൨ ഞാൻ പൂൎണ്ണ ദ്വെഷത്തൊടെ അവരെ പകെക്കുന്നു; അവർ ഇനിക്ക ശത്രുക്കളായിട്ട ഇരുന്നു.

൨൩ ദൈവമെ, എന്നെ ശൊധന ചെയ്യു, എന്റെ ഹൃദയത്തെ അറിയെണമെ; എന്നെ പരീക്ഷിച്ച, എന്റെ നിനവുകളെ അറിയെണമെ:

൨൪ വ്യസനമായുള്ള വഴി എന്നിൽ [ഉണ്ടൊ] എന്ന നൊക്കി, നിത്യമായുള്ള വഴിയിൽ എന്നെ നടത്തുകയും ചെയ്യെണമെ.

## ൧൪൦ാം സങ്കീൎത്തനം.

¶ രാഗപ്രമാണിക്ക. ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, ദുഷ്ട മനുഷ്യനിൽനിന്ന എന്നെ വിടുവിച്ച, ക
ഠിന മനുഷ്യനിൽനിന്ന എന്നെ പാലിക്കെണമെ;
൨ അവർ തങ്ങളുടെ ഹൃദയത്തിൽ ദൊഷങ്ങളെ വിചാരി
ക്കുന്നു; നാൾ തൊറും അവർ യുദ്ധത്തിനായിട്ട കൂട്ടം കൂടുന്നു.
൩ അവർ സൎപ്പം എന്ന പൊലെ തങ്ങളുടെ നാവുകളെ മൂ
ൎച്ച കൂട്ടിയിരിക്കുന്നു; അണലികളുടെ വിഷം അവരുടെ അധ
രങ്ങൾക്ക കീഴെ [ഉണ്ട.] സെലാഃ.
൪ യഹൊവായെ, ദുഷ്ടന്റെ കൈകളിൽനിന്ന എന്നെ കാ
ക്കെണമെ: കഠിന മനുഷ്യനിൽനിന്ന എന്നെ പാലിക്കെണമെ:
അവർ എന്റെ കാലടികളെ മറിച്ചിടുവാൻ വിചാരിച്ചിരിക്കു
ന്നു.
൫ അഹങ്കാരികൾ ഇനിക്കായിട്ട ഒരു കണിയെയും കയറുക
ളെയും മറച്ചു വെച്ചു: അവർ വഴിയരികെ ഒരു വലയെ വിരി
ച്ചു, അവർ ഇനിക്കായിട്ട കടുക്കുകളെയും വെച്ചു. സെലാഃ.
൬ നീ എന്റെ ദൈവം [ആകുന്നു] എന്ന ഞാൻ യഹൊ
വായൊട പറഞ്ഞു: യഹൊവായെ, എന്റെ അപെക്ഷകളു
ടെ ശബ്ദത്തെ കെൾക്കെണമെ.
൭ എന്റെ രക്ഷയുടെ ബലമായി കൎത്താവായ യഹൊവാ
യെ, യുദ്ധദിവസത്തിൽ നീ എന്റെ തലയെ മൂടി.
൮ യഹൊവായെ, ദുഷ്ടന്റെ ആഗ്രഹങ്ങളെ നൽകരുതെ :
അവർ തങ്ങളെ തന്നെ ഉയൎത്താതെ ഇരിക്കെണ്ടുന്നതിന അവ
ന്റെ ദുൎവിചാരത്തെ സാധിപ്പിക്കയുമരുതെ. സെലാഃ.
൯ എന്നെ ചുറ്റിയിരിക്കുന്നവരുടെ തലയൊ, അവരുടെ
അധരങ്ങളുടെ ദൊഷം അവരെ മൂടും.
൧൦ തീക്കനലുകൾ അവരുടെ മെൽ വീഴും: അവർ പിന്നെ
എഴുനീല്ക്കാതവണ്ണം, അഗ്നിയിലെക്കും, ആഴമുള്ള കുഴികളിലെ
ക്കും അവൻ അവരെ വീഴുമാറാക്കും.
൧൧ ദുൎവ്വാക്യം പറയുന്ന മനുഷ്യൻ ഭൂമിയിൽ സ്ഥിരപ്പെടുകയി
ല്ല: കഠിന മനുഷ്യനെ മറിച്ചിടുവാനായിട്ട ദൊഷം [അവ
നെ] തെടും.
൧൨ യഹൊവാ ദുഃഖിതന്റെ വ്യവഹാരത്തെയും എളിയ
വരുടെ ന്യായത്തെയും തീൎക്കും എന്ന ഞാൻ അറിയുന്നു.
൧൩ നീതിമാന്മാർ നിന്റെ നാമത്തിന സ്തൊത്രം ചെയ്യും
നിശ്ചയം: നെരുള്ളവർ നിന്റെ മുമ്പാകെ വസിക്കും.

## ൧൪൧ാം സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, ഞാൻ നിന്നൊട അപെക്ഷിക്കുന്നു: എങ്കലെ

ക വെഗം വരെണമെ; ഞാൻ നിന്നൊട അപെക്ഷിക്കുമ്പൊ
ൾ എന്റെ ശബ്ദത്തെ ചെവിക്കൊള്ളെണമെ.
൨ എന്റെ പ്രാൎത്ഥന നിന്റെ മുമ്പാകെ ധൂപവൎഗ്ഗം [പൊ
ലെയും,] എന്റെ കൈകളെ ഉയൎത്തുന്നത വൈകുന്നെരത്തെ
കാഴ്ച [പൊലെയും] കഴിക്കപ്പെടുമാറാകട്ടെ.
൩ യഹൊവായെ, എന്റെ വായിക്ക മുമ്പാകെ ഒരു കാവ
ലിനെ ആക്കി, എന്റെ അധരങ്ങളുടെ വാതിലിനെ കാക്കെ
ണമെ.
൪ അകൃത്യം ചെയ്യുന്ന മനുഷ്യരൊട കൂടെ ദുഷ്പ്രവൃത്തികളെ
ചെയ്യുന്നതിന എന്റെ ഹൃദയത്തെ ഒരു ദുഷ്കാൎയ്യത്തിനും ചാ
യിക്കരുതെ: ഞാൻ അവരുടെ രസവസ്തുക്കളിൽനിന്ന ഭക്ഷിക്കുമാ
റാകയുമരുതെ.
൫ നീതിമാൻ എന്നെ അടിക്കട്ടെ; [അത] ദയ [ആയിരി
ക്കും:] അവൻ എന്നെ ശാസിക്കട്ടെ; [അത] മെത്തരമുള്ള എ
ണ്ണ [ആയിരിക്കും:] അത എന്റെ തലയെ തകൎക്കയില്ല: എന്തെ
ന്നാൽ ഇനിയും എന്റെ പ്രാൎത്ഥന അവരുടെ അനൎത്ഥങ്ങളി
ൽ [ഉണ്ടാകും.]
൬ അവരുടെ ന്യായാധിപതിമാർ പാറസ്ഥലങ്ങളിൽ തള്ള
പ്പെടുമ്പൊൾ, അവർ എന്റെ വചനങ്ങളെ കെൾക്കും; എന്തെ
ന്നാൽ അവ മധുരമുള്ളവ ആകുന്നു.
൭ ഒരുത്തൻ ഭൂമിയിൽ [മരം] വെട്ടി കീറുന്നതുപൊലെ, ഞ
ങ്ങളുടെ അസ്ഥികൾ ശവക്കുഴിയുടെ വായ്ക്കരികെ ചിതറപ്പെ
ട്ടിരിക്കുന്നു.
൮ അതുകൊണ്ട കൎത്താവായ യഹൊവായെ, എന്റെ കണ്ണു
കൾ നിങ്കലെക്ക ആകുന്നു: ഞാൻ നിന്നിൽ ആശ്രയിച്ചിരിക്കു
ന്നു: എന്റെ ആത്മാവിനെ വ്യൎത്ഥമാക്കി ഉപെക്ഷിക്കരുതെ.
൯ അവർ എനിക്കായിട്ട വെച്ചിരിക്കുന്ന കണികളിൽനിന്നും
അകൃത്യം ചെയ്യുന്നവരുടെ കുടുക്കുകളിൽനിന്നും എന്നെ കാത്തു
കൊള്ളെണമെ.
൰ ഞാൻ കടന്നപൊകുമ്പൊൾ, ദുഷ്ടന്മാർ തങ്ങളുടെ വല
കളിൽ വീഴും.

## ൱൪൨ സങ്കീൎത്തനം.

¶ ദാവീദിന്റെ മസ്കീൽ: അവൻ ഗുഹയിൽ ആയിരുന്നപ്പൊ
ൾ ഒരു പ്രാൎത്ഥന.

ഞാൻ എന്റെ ശബ്ദത്തൊടെ യഹൊവായൊട നിലവിളി
ച്ചു: എന്റെ ശബ്ദത്തൊടെ ഞാൻ യഹൊവായൊട അപെ
ക്ഷിച്ചു.
൨ ഞാൻ അവന്റെ മുമ്പാകെ എന്റെ സങ്കടം ബൊധി
പ്പിച്ചു, എന്റെ അനൎത്ഥത്തെ അവന്റെ മുമ്പാകെ അറിയിച്ചു.
൩ എന്റെ ആത്മാവ എന്റെ ഉള്ളിൽ ക്ലെശിതപ്പെട്ടപ്പൊൾ,

ഫന്നു

നീ എന്റെ വഴിയെ അറിഞ്ഞു: ഞാൻ നടന്ന വഴിയിൽ അ
വർ ഇനിക്ക ഒരു കണി രഹസ്യമായി വെച്ചിരിക്കുന്നു.
൪ എന്റെ വലത്ത ഭാഗത്ത നൊക്കി കാണെണമെ; എന്തെ
ന്നാൽ എന്നെ അറിയുന്നവൻ ഒരുത്തനുമില്ല: ശരണം എന്നിൽ
നിന്ന നശിച്ചുപൊയി: ഒരുത്തനും എന്റെ ആത്മാവിനെ കു
റിച്ച വിചാരിച്ചില്ല.
൫ യഹൊവായെ, ഞാൻ നിന്നൊട നിലവിളിച്ചു, നീ എ
ന്റെ ആശ്രയവും, ജീവനുള്ളവരുടെ ദെശത്ത എന്റെ അംശ
വും [ആകുന്നു] എന്ന ഞാൻ പറഞ്ഞു.
൬ എന്റെ സങ്കട വാക്കിനെ കെൾക്കെണമെ; എന്തെന്നാ
ൽ ഞാൻ എററവും താണ്മപ്പെട്ടിരിക്കുന്നു: എന്നെ പീഡിപ്പിക്കു
ന്നവരിൽനിന്ന എന്നെ വിടുവിക്കെണമെ: എന്തെന്നാൽ അ
വർ എന്നെക്കാൾ എററവും ബലമുള്ളവർ ആകുന്നു.
൭ ഞാൻ നിന്റെ നാമത്തെ സ്തുതിക്കെണ്ടുന്നതിന, എന്റെ
ആത്മാവിനെ കാരാഗൃഹത്തിൽനിന്ന കൊണ്ടുവരെണമെ:
നീതിമാന്മാർ എന്നെ ചുററി വളയും: എന്തെന്നാൽ നീ എന്നൊ
ട ദയ ചെയ്യിരിക്കുന്നു.

## ൧൪൩ാം സങ്കീൎത്തനം.

¶ ദാവിദിന്റെ ഒരു സങ്കീൎത്തനം.

യഹൊവായെ, എന്റെ പ്രാൎത്ഥനയെ കെട്ട, എന്റെ അപെ
ക്ഷകൾക്ക ചെവി തരെണമെ· നിന്റെ സത്യത്താലും നിന്റെ
നീതിയാലും എന്നെ ചെവിക്കൊള്ളെണമെ.
൨ നിന്റെ ഭൃത്യനൊട ന്യായവിധിയിൽ പ്രവെശിക്കരു
തെ; എന്തകൊണ്ടെന്നാൽ ജീവനുള്ള ഒരുത്തനും നിന്റെ മു
മ്പാകെ നീതിമാനാക്കപ്പെടുകയില്ല.
൩ എന്തെന്നാൽ ശത്രു എന്റെ ആത്മാവിനെ പീഡിപ്പിച്ചി
രിക്കുന്നു; അവൻ എന്റെ ജീവനെ നിലത്തെക്ക അടിച്ച താ
ഴ്ത്തി; എറിയ കാലമായി മരിച്ചവരെ പൊലെ അവൻ എന്നെ
ഇരുട്ടിൽ വസിക്കുമാറാക്കിയിരിക്കുന്നു.
൪ ആയതകൊണ്ട എന്റെ ആത്മാവ എന്റെ ഉള്ളിൽ ക
ഞ്ഞിതപ്പെടുന്നു; എന്റെ ഉള്ളിൽ എന്റെ ഹൃദയം വ്യസനപ്പെ
ട്ടിരിക്കുന്നു.
൫ ഞാൻ പണ്ടത്തെ നാളുകളെ ഒൎക്കുന്നു; നിന്റെ സകല
പ്രവൃത്തികളെ കുറിച്ചും ഞാൻ ധ്യാനിക്കുന്നു: ഞാൻ നിന്റെ
കൈകളുടെ പ്രവൃത്തിയെ കുറിച്ച ചിന്തിക്കുന്നു.
൬ ഞാൻ എന്റെ കൈകളെ നിങ്കലെക്ക നീട്ടുന്നു: ദാഹമു
ള്ള ഭൂമി എന്ന പൊലെ എന്റെ ആത്മാവ നിന്നെ കുറിച്ച [ദാ
ഹിച്ചിരിക്കുന്നു.] സെലാഃ.
൭ യഹൊവായെ, വെഗത്തിൽ എന്നെ ചെവിക്കൊള്ളെണ
മെ: എന്റെ ആത്മാവ തളരുന്നു: ഞാൻ കുഴിയിലെക്ക ഇറങ്ങു

ന്നവരെന്ന പൊലെ ആകാതെ ഇരിപ്പാനായിട്ട നിന്റെ മുഖ
ത്തെ എന്നിൽനിന്ന മറെക്കരുതെ.

൮ കാലത്ത നിന്റെ കാരുണ്യത്തെ എന്നെ കെൾക്കുമാ
റാക്കെണമെ; എന്തെന്നാൽ ഞാൻ നിന്നിൽ ആശ്രയിക്കുന്നു:
ഞാൻ നടക്കെണ്ടുന്ന വഴിയെ എന്നൊട അറിയിക്കെണമെ:
എന്തെന്നാൽ ഞാൻ എന്റെ ആത്മാവിനെ നിങ്കലെക്ക ഉയ
ൎത്തുന്നു.

൯ യഹൊവായെ, എന്റെ ശത്രുക്കളിൽനിന്ന എന്നെ വി
ടുവിച്ച, നിന്നൊട കൂടെ എന്നെ മറച്ചുകൊള്ളെണമെ.

൰ നിന്റെ ഇഷ്ടം ചെയ്വാൻ ഇനിക്ക ഉപദെശിക്കെണമെ:
എന്തെന്നാൽ നീ എന്റെ ദൈവം [ആകുന്നു:] നിന്റെ നല്ല
ആത്മാവ നെരുള്ള നാട്ടിലെക്ക എന്നെ നടത്തുമാറാകട്ടെ.

൰൧ യഹൊവായെ, നിന്റെ നാമത്തിൻ നിമിത്തം എന്നെ
ജീവിപ്പിക്കെണമെ: നിന്റെ നീതിയുടെ നിമിത്തം എന്റെ
ആത്മാവിനെ അനൎത്ഥത്തിൽനിന്ന പുറപ്പെടുവിക്കെണമെ.

൰൨ വിശെഷിച്ചും, നിന്റെ കരുണ നിമിത്തം എന്റെ ശ
ത്രുക്കളെ നീ സംഹരിച്ച, എന്റെ ആത്മാവിനെ ദുഃഖിപ്പിക്കു
ന്ന എല്ലാവരെയും നശിപ്പിക്കും: എന്തെന്നാൽ ഞാൻ നിന്റെ
ഭൃത്യൻ [ആകുന്നു.]

## ൱൪൰൪ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സങ്കീൎത്തനം.

യുദ്ധത്തിന എന്റെ കൈകളെയും, പൊരിന എന്റെ വിര
ലുകളെയും അഭ്യസിപ്പിക്കുന്നവനായി, എന്റെ ബലമാകുന്ന യ
ഹൊവാ സ്തുതിക്കപ്പെട്ടവൻ [ആകുന്നു:]

൨ എന്റെ കരുണയും, എന്റെ കൊട്ടയും, എന്റെ ഉയ
ൎന്ന ഗൊപുരവും, എന്നെ വിടുവിക്കുന്നവനും, എന്റെ പരിച
യും, ഞാൻ ആശ്രയിക്കുന്നവനും, എന്റെ ജനത്തെ ഇനിക്ക
കീഴാക്കി തരുന്നവനും തന്നെ.

൩ യഹൊവായെ, നി മനുഷ്യനെ അറിയെണ്ടുന്നതിന അ
വനും, നീ മനുഷ്യപുത്രനെ വിചാരിക്കെണ്ടുന്നതിന അവനും,
എന്ത മാത്രമുള്ളു?

൪ മനുഷ്യൻ മായെക്ക സമമാകുന്നു: അവന്റെ ദിവസങ്ങ
ൾ കടന്ന പൊകുന്ന ഒരു നിഴൽ പൊലെ [ആകുന്നു.]

൫ യഹൊവായെ, നിന്റെ ആകാശങ്ങളെ താഴ്ത്തി, ഇറങ്ങി
വരെണമെ: പൎവ്വതങ്ങളെ തൊടെണമെ, എന്നാൽ അവ പുക
യും.

൬ മിന്നലിനെ അയച്ച, അവരെ ചിതറിക്കെണമെ: നിന്റെ
അസ്ത്രങ്ങളെ പ്രയൊഗിച്ച, അവരെ നശിപ്പിക്കെണമെ.

൭ ഉയരത്തിൽനിന്ന നിന്റെ കയ്യിനെ അയച്ച, എന്നെ വി
ടുവിച്ച, വലിയ വെള്ളങ്ങളിൽനിന്നും, അന്യപുത്രന്മാരുടെ ക

യ്യിൽനിന്നും എന്നെ രക്ഷിക്കെണമെ.

൮ അവരുടെ വാ വ്യൎത്ഥം സംസാരിക്കുന്നു: അവരുടെ വലത്ത കൈ വ്യാജമുള്ള വലത്ത കൈ [ആകുന്നു.]

൯ ദൈവമെ, ഞാൻ നിങ്കലെക്ക ഒരു പുതിയ പാട്ട പാടും: തംബുരു കൊണ്ടും പത്ത കമ്പിയുള്ള വീണ കൊണ്ടും ഞാൻ നിങ്കലെക്ക സ്തുതി പാടും.

൧൦ [അവൻ] രാജാക്കന്മാൎക്ക ജയം നൽകുകയും, തന്റെ ഭൃത്യനായ ദാവീദിനെ നാശകരമായ വാളിൽനിന്ന രക്ഷിക്കയും ചെയ്യുന്നവൻ [ആകുന്നു.]

൧൧ അന്യപുത്രന്മാരുടെ കയ്യിൽനിന്ന എന്നെ വിടുവിച്ച, എന്നെ രക്ഷിക്കെണമെ: അവരുടെ വാ വ്യൎത്ഥം സംസാരിക്കുന്നു; അവരുടെ വലത്ത കൈ വ്യാജമുള്ള വലത്ത കൈ [ആകുന്നു.]

൧൨ ഞങ്ങളുടെ പുത്രന്മാർ തങ്ങളുടെ ബാല്യത്തിങ്കൽ വളൎന്ന തൈകൾ പൊലെയും, ഞങ്ങളുടെ പുത്രിമാർ രാജധാനിക്ക സമമായിട്ട കൊത്തപ്പെട്ട മൂലക്കല്ലുകൾ പൊലെയും [ഇരിക്കെണ്ടുന്നതിനും,]

൧൩ ഞങ്ങളുടെ പത്തായങ്ങൾ നിറഞ്ഞ, സകല വിധ ധാന്യങ്ങളെയും നൽകുന്നവ [ആകെണ്ടുന്നതിനും,] ഞങ്ങളുടെ ആടുകൾ ഞങ്ങളുടെ വീഥികളിൽ ആയിരങ്ങളെയും പതിനായിരങ്ങളെയും പ്രസവിക്കുമാറാകെണ്ടുന്നതിനും,

൧൪ ഞങ്ങളുടെ കാളകൾ അദ്ധ്വാനത്തിന ബലമുള്ളവ [ആയിരിക്കെണ്ടുന്നതിനും,] ബലാല്ക്കാരമായി പ്രവെശിക്കാതെയും പുറപ്പെടാതെയും [ഇരിക്കെണ്ടുന്നതിനും,] ഞങ്ങളുടെ വീഥികളിൽ ആവലാധി ഇല്ലാതെ [ഇരിക്കെണ്ടുന്നതിനും തന്നെ.]

൧൫ ഇപ്രകാരമുള്ള അവസ്ഥയിൽ ഇരിക്കുന്ന ജനങ്ങൾ ഭാഗ്യവാന്മാർ ആകുന്നു; [അത്രയുമല്ല,] തങ്ങളുടെ ദൈവം യഹൊവായായിരിക്കുന്ന ജനങ്ങൾ ഭാഗ്യവാന്മാർ [ആകുന്നു.]

## ൧൪൫ സങ്കീൎത്തനം.

¶ ദാവീദിന്റെ ഒരു സ്തുതി.

൧ എന്റെ ദൈവമായ രാജാവെ, ഞാൻ നിന്നെ പുകഴ്ത്തും; ഞാൻ നിന്റെ നാമത്തെയും ഇടവിടാതെ എന്നെക്കും വാഴ്ത്തും.

൨ നാൾതൊറും ഞാൻ നിന്നെ വാഴ്ത്തും: ഞാൻ നിന്റെ നാമത്തെ ഇടവിടാതെ എന്നെക്കും സ്തുതിക്കയും ചെയ്യും.

൩ യഹൊവാ വലിയവനും, എറ്റവും സ്തുതിക്കപ്പെടത്തക്കവനും [ആകുന്നു;] അവന്റെ വലിപ്പം ശൊധനയില്ലാത്തതും [ആകുന്നു.]

൪ ഒരു സന്തതി മറ്റൊരു സന്തതിയൊട നിന്റെ ക്രിയകളെ പുകഴ്ത്തി, നിന്റെ വല്ലഭ പ്രവൃത്തികളെ അറിയിക്കും.

൫ ഞാൻ നിന്റെ പ്രതാപത്തിന്റെ മഹത്വമുള്ള ബഹുമാ

ന്യ

നത്തെ കുറിച്ചും, നിന്റെ അത്ഭുതപ്രവൃത്തികളെ കുറിച്ചും സം
സാരിക്കും.

൬ അത്രയുമല്ല, [മനുഷ്യർ] നിന്റെ ഭയങ്കരമായുള്ള പ്രവൃ
ത്തികളുടെ ശക്തിയെ കുറിച്ച സംസാരിക്കും: ഞാൻ നിന്റെ
മഹത്വത്തെ അറിയിക്കയും ചെയ്യും.

൭ അവർ നിന്റെ വലിയ നന്മയുടെ ഒൎമ്മയെ പ്രസിദ്ധ
പ്പെടുത്തി, നിന്റെ നീതിയെ കുറിച്ച പാടും.

൮ യഹൊവാ കൃപയും, മനസ്സലിവും, കൊപത്തിൽ സാവ
ധാനവും, മഹാ കരുണയുമുള്ളവൻ [ആകുന്നു.]

൯ യഹൊവാ എല്ലാവൎക്കും നല്ലവൻ [ആകുന്നു:] അവന്റെ
ആൎദ്രകരുണകൾ അവന്റെ സകല പ്രവൃത്തികളിന്മെലും
[ഉണ്ടു.]

൧൦ യഹൊവായെ, നിന്റെ സകല ക്രിയകളും നിന്നെ സ്തു
തിക്കും; നിന്റെ ശുദ്ധിമാന്മാരും നിന്നെ വാഴ്ത്തും.

൧൧ അവന്റെ പരാക്രമങ്ങളെയും, അവന്റെ രാജ്യത്തി
ന്റെ മഹത്വമുള്ള പ്രതാപത്തെയും മനുഷ്യപുത്രന്മാരൊട അ
റിയിക്കെണ്ടുന്നതിന,

൧൨ അവർ നിന്റെ രാജ്യത്തിന്റെ മഹത്വത്തെ പറഞ്ഞ,
നിന്റെ ശക്തിയെ കുറിച്ച സംസാരിക്കും.

൧൩ നിന്റെ രാജ്യം നിത്യമായുള്ള രാജ്യം [ആകുന്നു,] നി
ന്റെ അധികാരം എല്ലാ തലമുറകൾക്കും [ഇരിക്കുന്നു.]

൧൪ യഹൊവാ വീഴുന്ന എല്ലാവരെയും താങ്ങി, കുനിഞ്ഞി
രിക്കുന്ന എല്ലാവരെയും എഴുനീല്പിക്കുന്നു.

൧൫ എല്ലാവരുടെയും കണ്ണുകൾ നിങ്കലെക്ക നൊക്കിയിരിക്കു
ന്നു; നീ തൽസമയത്ത അവൎക്ക അവരുടെ ഭക്ഷണത്തെ കൊടു
ക്കയും ചെയ്യുന്നു.

൧൬ നീ നിന്റെ കയ്യിനെ തുറന്ന, ജീവനുള്ള എല്ലാററി
ന്റെയും ആഗ്രഹത്തെ തൃപ്തിയാക്കുന്നു.

൧൭ യഹൊവാ തന്റെ സകലവഴികളിലും നീതിയുള്ളവനും,
തന്റെ സകല ക്രിയകളിലും കരുണയുള്ളവനും [ആകുന്നു.]

൧൮ യഹൊവാ തന്നെ നൊക്കി വിളിക്കുന്ന എല്ലാവൎക്കും, ത
ന്നെ സത്യമായി നൊക്കി വിളിക്കുന്ന എല്ലാവൎക്കും സമീപസ്ഥ
ൻ [ആകുന്നു.]

൧൯ അവൻ തന്നെ ഭയപ്പെടുന്നവരുടെ ആഗ്രഹത്തെ സാ
ധിപ്പിക്കും: അവൻ അവരുടെ നിലവിളിയെ കെട്ട, അവരെ
രക്ഷിക്കയും ചെയ്യും.

൨൦ യഹൊവാ തന്നെ സ്നെഹിക്കുന്ന എല്ലാവരെയും പരിപാ
ലിക്കുന്നു, എങ്കിലും അവൻ എല്ലാ ദുഷ്ടന്മാരെയും നശിപ്പിക്കും.

൨൧ എന്റെ വാ യഹൊവായുടെ സ്തുതിയെ പറ[illegible]: സക
ല ജഡവും അവന്റെ ശുദ്ധമുള്ള നാമത്തെ ഇട[illegible] എ
ന്നെക്കും വാഴ്ത്തുമാറാകയും ചെയ്യും.

൧൪൬

# സങ്കീൎത്തനങ്ങൾ.

## ൧൪൬ സങ്കീൎത്തനം.

യഹൊവായെ സ്തുതിപ്പിൻ, എന്റെ ആത്മാവെ, യഹൊവാ
യെ സ്തുതിക്ക.

൨ ഞാൻ എന്റെ ജീവനുള്ള സമയത്ത യഹൊവായെ സ്തു
തിക്കും: ഞാൻ ഇരിക്കുന്നെടത്തൊളം എന്റെ ദൈവത്തിന സ്തു
തി പാടും.

൩ പ്രഭുക്കന്മാരിൽ എങ്കിലും, തങ്കൽ രക്ഷയില്ലാത്ത മനുഷ്യ
പുത്രനിൽ എങ്കിലും നിങ്ങൾ ആശ്രയിക്കരുത.

൪ അവന്റെ ശ്വാസം പുറപ്പെടുന്നു, അവൻ തന്റെ മണ്ണി
ലെക്ക തിരിയുന്നു: ആ ദിവസത്തിൽ തന്നെ അവന്റെ വിചാ
രങ്ങൾ നശിക്കുന്നു.

൫ യാക്കൊബിന്റെ ദൈവം തനിക്ക സഹായമായിട്ടുള്ളവ
നായി, തന്റെ ദൈവമായ യഹൊവായിൽ ആശയുള്ളവൻ
ഭാഗ്യവാൻ:

൬ അവൻ ആകാശത്തെയും, ഭൂമിയെയും, സമുദ്രത്തെയും,
അവയിലുള്ള സകലത്തെയും ഉണ്ടാക്കി: അവൻ സത്യത്തെ എ
ന്നെക്കും രക്ഷിക്കുന്നു:

൭ അവൻ ഞെരുക്കപ്പെടുന്നവൎക്ക ന്യായം നടത്തുന്നു; അവ
ൻ വിശക്കുന്നവൎക്ക ഭക്ഷണം കൊടുക്കുന്നു. യഹൊവാ ബന്ധന
ക്കാരെ അഴിച്ച വിടുന്നു:

൮ യഹൊവാ കുരുടന്മാരുടെ [കണ്ണുകളെ] തുറക്കുന്നു: യ
ഹൊവാ കുനിഞ്ഞിരിക്കുന്നവരെ എഴുനീല്പിക്കുന്നു: യഹൊവാ
നീതിമാന്മാരെ സ്നെഹിക്കുന്നു.

൯ യഹൊവാ അന്യന്മാരെ പരിപാലിക്കുന്നു: അവൻ പി
താവില്ലാത്തവനെയും, വിധവയെയും ആശ്വാസിപ്പിക്കുന്നു: എ
ങ്കിലും അവൻ ദുഷ്ടന്മാരുടെ വഴിയെ കീഴ്മെൽ മറിക്കുന്നു.

൧൦ യഹൊവാ എന്നെക്കും, സീയൊനെ, നിന്റെ ദൈവം
തലമുറ തലമുറയായിട്ട ഭരിക്കും. യഹൊവായെ സ്തുതിപ്പിൻ.

## ൧൪൭ സങ്കീൎത്തനം.

യഹൊവായെ സ്തുതിപ്പിൻ: എന്തകൊണ്ടെന്നാൽ നമ്മുടെ ദൈ
വത്തിന സ്തുതി പാടുന്നത നല്ലത: എന്തെന്നാൽ അത ഇഷ്ടമുള്ള
തും, സ്തുതി യൊഗ്യമായുള്ളതും [ആകുന്നു.]

൨ യഹൊവാ യറുശലെമിനെ പണിയിക്കുന്നു: അവൻ യി
സ്രാഎലിൽനിന്ന ഭ്രഷ്ടന്മാരായവരെ കൂട്ടി ചെൎക്കുന്നു.

൩ അവൻ നുറുങ്ങിയ ഹൃദയമുള്ളവരെ സൌഖ്യമാക്കി, അ
വരുടെ മുറിവുകളെ കെട്ടുന്നു.

൪ അവൻ നക്ഷത്രങ്ങളുടെ സംഖ്യയെ എണ്ണുന്നു; അവൻ
അവെക്ക ഒക്കെയും പെരുകൾ വിളിക്കുന്നു.

൫ നമ്മുടെ കൎത്താവ വലിയവനും, മഹാ ബലമുള്ളവനും
[ആകുന്നു:] അവന്റെ തിരിച്ചറിവിന സംഖ്യയില്ല.

൬

൬ യഹൊവാ സൌമ്യതയുള്ളവനെ ഉയൎത്തുന്നു: അവൻ ദു
ഷ്ടന്മാരെ നിലത്തൊളം താഴ്ത്തുന്നു.
൭ സ്തൊത്രത്തൊടെ യഹൊവായിക്ക പാടുവിൻ, നമ്മുടെ
ദൈവത്തിന വീണയിൽ സ്തുതി പാടുവിൻ,
൮ അവൻ ആകാശത്തെ മെഘങ്ങൾ കൊണ്ട മൂടുന്നു, ഭൂമി
ക്കായി മഴയെ ഒരുക്കുന്നു: അവൻ പൎവതങ്ങളിൽ പുല്ലിനെ മു
ളപ്പിക്കുന്നു.
൯ അവൻ മൃഗത്തിനും കരയുന്ന കാക്കക്കുഞ്ഞുങ്ങൾക്കും അ
തിന്റെ തീനിനെ കൊടുക്കുന്നു.
൰ അവൻ കുതിരയുടെ ബലത്തിൽ ഇഷ്ടപ്പെടുന്നില്ല, അ
വൻ മനുഷ്യന്റെ കാലുകളിൽ പ്രിയപ്പെടുന്നതുമില്ല.
൰൧ യഹൊവാ തന്നെ ഭയപ്പെടുകയും, തന്റെ കരുണയി
ൽ ആശ്രയിക്കയും ചെയ്യുന്നവരിൽ ഇഷ്ടപ്പെടുന്നു.
൰൨ യറുശലെമെ, യഹൊവായെ സ്തുതിക്ക; സിയൊനെ,
നിന്റെ ദൈവത്തെ സ്തുതിക്ക.
൰൩ എന്തകൊണ്ടെന്നാൽ അവൻ നിന്റെ വാതിലുകളുടെ
സാക്ഷാകളെ ഉറപ്പിച്ചു; അവൻ നിന്റെ ഉള്ളിൽ ഉള്ള നി
ന്റെ മക്കളെ അനുഗ്രഹിച്ചിരിക്കുന്നു.
൰൪ അവൻ നിന്റെ അതൃത്തികളിൽ സമാധാനത്തെ വ
രുത്തുന്നു: അവൻ മഹാ വിശെഷമായുള്ള കൊതമ്പ കൊണ്ട
നിന്നെ തൃപ്തിയാക്കും.
൰൫ അവൻ തന്റെ കല്പനയെ ഭൂമിയിലെക്ക അയക്കുന്നു:
അവന്റെ വചനം അതിവെഗമായി ഒടുന്നു.
൰൬ അവൻ പഞ്ഞി പൊലെ ഉറച്ച മഴയെ കൊടുക്കുന്നു:
അവൻ ചാരം പൊലെ ഉറച്ച മഞ്ഞിനെ ചിതറിക്കുന്നു.
൰൭ അവൻ തന്റെ കൽമഴയെ കഷണങ്ങളെ പൊലെ
എറിയുന്നു: അവന്റെ കുളിരിന മുമ്പാകെ നില്പാൻ ആൎക്ക ക
ഴിയും?
൰൮ അവൻ തന്റെ വചനത്തെ അയച്ച, അവയെ ഉരു
ക്കുന്നു; അവൻ തന്റെ കാററിനെ അടിപ്പിക്കുന്നു: വെള്ളങ്ങൾ
ഒഴുകുകയും ചെയ്യുന്നു.
൰൯ അവൻ തന്റെ വചനങ്ങളെ യാക്കൊബിനും, തന്റെ
പ്രമാണങ്ങളെയും തന്റെ ന്യായങ്ങളെയും യിസ്രാഎലിനും
അറിയിക്കുന്നു.
൨൰ അവൻ ഇപ്രകാരം യാതൊരു ജാതിയൊടും ചെയ്തിട്ടി
ല്ല: അവന്റെ ന്യായവിധികളെ അവർ അറിഞ്ഞിട്ടുമില്ല. യ
ഹൊവായെ സ്തുതിപ്പിൻ.

## ൱൪൰൮ സങ്കീൎത്തനം.

യഹൊവായെ സ്തുതിപ്പിൻ. സ്വൎഗ്ഗങ്ങളിൽനിന്ന യഹൊവാ
യെ സ്തുതിപ്പിൻ: ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ.

# സങ്കീൎത്തനങ്ങൾ.

൨ അവന്റെ സകല ദൂതന്മാരുമായുള്ളോരെ, അവനെ സ്തു
തിപ്പിൻ: അവന്റെ സകല സൈന്യങ്ങളുമായുള്ളോരെ, അ
വനെ സ്തുതിപ്പിൻ.
൩ ആദിത്യചന്ദ്രന്മാരെ, അവനെ സ്തുതിപ്പിൻ: പ്രകാശമുള്ള
സകല നക്ഷത്രങ്ങളുമായുള്ളോവെ, അവനെ സ്തുതിപ്പിൻ.
൪ സ്വൎഗ്ഗങ്ങളുടെ സ്വൎഗ്ഗങ്ങളും; ആകാശങ്ങൾക്കും മീതെയു
ള്ള വെള്ളങ്ങളുമായുള്ളോവെ, അവനെ സ്തുതിപ്പിൻ.
൫ അവ യഹോവായുടെ നാമത്തെ സ്തുതിക്കട്ടെ: എന്തെ
ന്നാൽ അവൻ കല്പിച്ചു, അപ്പോൾ അവ സൃഷ്ടിക്കപ്പെട്ടു.
൬ അത്രയുമല്ല, അവൻ അവയെ എന്നെക്കും സ്ഥിരപ്പെടു
ത്തി: കടന്നുകൂടാത്ത ഒരു പ്രമാണത്തെ അവൻ നിശ്ചയിച്ചു.
൭ ഭൂമിയിൽനിന്ന മഹാ സൎപ്പങ്ങളും, സകല അഗാധങ്ങളും;
൮ അഗ്നിയും, കന്മഴയും; ഉറച്ച മഞ്ഞും, മൂടൽ മഞ്ഞും, അ
വന്റെ വചനത്തെ നിവൃത്തിക്കുന്ന കൊടുങ്കാറ്റും;
൯ പൎവതങ്ങളും, സകല മലകളും; കായിക്കുന്ന വൃക്ഷങ്ങ
ളും, സകല കാരകില്ലുകളും;
൧൦ മൃഗങ്ങളും, സകല കന്നുകാലികളും; ഇഴയുന്ന ജന്തുക്ക
ളും, ചിറകുള്ള പക്ഷികളും;
൧൧ ഭൂമിയിലെ രാജാക്കന്മാരും, സകല ജനങ്ങളും; ഭൂമിയി
ലെ പ്രഭുക്കന്മാരും, സകല ന്യായാധിപതിമാരും;
൧൨ യൌവനമുള്ളവരും കന്യകമാരും; വൃദ്ധന്മാരും പൈ
തങ്ങളും ആയുള്ളോരെ, യഹോവായെ സ്തുതിപ്പിൻ:
൧൩ ഇവർ യഹോവായുടെ നാമത്തെ സ്തുതിക്കുമാറാകട്ടെ:
എന്തെന്നാൽ അവന്റെ നാമം മാത്രം ശ്രേഷ്ഠമുള്ളത ആകുന്നു:
അവന്റെ മഹത്വം ഭൂമിക്കും ആകാശത്തിനും മെൽ [ആയിരി
ക്കുന്നു.]
൧൪ പിന്നെയും അവൻ തന്നോട ചെൎന്ന ജനമായ യിസ്രാ
എൽ പുത്രന്മാരായി, തന്റെ സകല ശുദ്ധിമാന്മാരുടെയും സ്തു
തിയായി, തന്റെ ജനത്തിന്റെ കൊമ്പിനെ ഉയൎത്തും യഹോ
വായെ സ്തുതിപ്പിൻ.

## ൧൪൯ സങ്കീൎത്തനം.

യഹോവായെ സ്തുതിപ്പിൻ. യഹോവായിക്ക ഒരു പുതിയ പാ
ട്ടിനെയും, ശുദ്ധിമാന്മാരുടെ സഭയിൽ അവന്റെ സ്തുതിയെ
യും പാടുവിൻ.
൨ യിസ്രാഎൽ തന്നെ ഉണ്ടാക്കിയവനിൽ സന്തൊഷിക്കട്ടെ;
സീയൊന്റെ പുത്രന്മാർ തങ്ങളുടെ രാജാവിൽ ആനന്ദിക്കുമാ
റാകട്ടെ.
൩ അവർ നിൎത്തത്തിൽ അവന്റെ നാമത്തെ സ്തുതിക്കട്ടെ;
അവർ തപ്പുകൊണ്ടും വീണ കൊണ്ടും അവന സ്തുതി പാടട്ടെ.
൪ എന്തെന്നാൽ യഹോവാ തന്റെ ജനത്തിൽ ഇഷ്ടപ്പെടു

൪ : അവൻ സൌമ്യതയുള്ളവരെ രക്ഷ കൊണ്ട അലങ്കരിപ്പിക്കും.

൫ ശുദ്ധിമാന്മാർ മഹത്വത്തിൽ ആനന്ദിക്കട്ടെ: അവർ തങ്ങളുടെ കിടക്കകളിന്മേൽ [illegible] പാടി[illegible]കം.

൬ പുറജാതികൾക്ക പ്രതിക്രിയയെയും, ജനങ്ങൾക്ക ശിക്ഷയെയും ചെയ്യുവാനും;

൭ അവരുടെ രാജാക്കന്മാരെ ചങ്ങലകൾ കൊണ്ടും, അവരുടെ പ്രധാനന്മാരെ ഇരിമ്പ വിലങ്ങുകൾ കൊണ്ടും ബന്ധിപ്പാനും;

൮ എഴുതപ്പെട്ടിരിക്കുന്ന ന്യായവിധി അവരുടെ മേൽ നടത്തുവാനും, ശുദ്ധിമാന്മാരുടെ വായിൽ ദൈവത്തിന്റെ ഉന്നതമായുള്ള സ്തുതികളും, അവരുടെ കയ്യിൽ ഇരുമുനവാളും ഉണ്ടായിരിക്കട്ടെ.

൯ ഈ ബഹുമാനം അവന്റെ ശുദ്ധിമാന്മാർക്ക എല്ലാവർക്കും [ഉണ്ട]. യഹോവായെ സ്തുതിപ്പിൻ.

## ൧൫൦ാം സങ്കീർത്തനം.

യഹോവായെ സ്തുതിപ്പിൻ. ദൈവത്തെ അവന്റെ ശുദ്ധസ്ഥലത്തിൽ സ്തുതിപ്പിൻ: അവന്റെ ശക്തിയുടെ ആകാശത്തിൽ അവനെ സ്തുതിപ്പിൻ.

൨ അവന്റെ വല്ലഭപ്രവൃത്തികളിൻ നിമിത്തം അവനെ സ്തുതിപ്പിൻ: അവന്റെ ശ്രേഷ്ഠമായുള്ള മഹത്വത്തിൻ പ്രകാരം അവനെ സ്തുതിപ്പിൻ.

൩ കാഹളശബ്ദം കൊണ്ട അവനെ സ്തുതിപ്പിൻ: തംബുരു കൊണ്ടും, വീണ കൊണ്ടും അവനെ സ്തുതിപ്പിൻ.

൪ തപ്പു കൊണ്ടും നൃത്തം കൊണ്ടും അവനെ സ്തുതിപ്പിൻ: കമ്പിയുള്ള വീണകൾ കൊണ്ടും, കിന്നരം കൊണ്ടും അവനെ സ്തുതിപ്പിൻ.

൫ നാദമുള്ള കൈത്താളങ്ങൾ കൊണ്ട അവനെ സ്തുതിപ്പിൻ: അത്യുച്ചനാദമുള്ള കൈത്താളങ്ങൾ കൊണ്ടും അവനെ സ്തുതിപ്പിൻ.

൬ ശ്വാസമുള്ളതൊക്കെയും യഹോവായെ സ്തുതിക്കട്ടെ: യഹോവായെ സ്തുതിപ്പിൻ.

അവസാനം.

